# വിഗ്രഹാരാധന

ബ്രഹ്മശ്രീ സദാനന്ദസ്വാമികൾ

# വിഗ്രഹാരാധന

ബ്രഹ്മശ്രീ:
സദാനന്ദസ്വാമികൾ

വില— 10 രൂപ

# പ്രസ്താവന.

വ്യാഘ്രീവ തിഷ്ഠതി ജരാ പരിതർജ്ജയന്തീ
രോഗാശ്ച ശത്രുവ ഇവ പ്രഹരന്തി ദേഹം
ആയുഃ പരിസ്രവതി ഭിന്നഘടാദിവാംഭോ
ലോകസ്തഥാപ്യഹിതമാചരതീതി ചിത്രം!

അൎത്ഥം:—വ്യാഘ്രിയെപ്പോലെ ജര കഠിനമായി ഭയം കാട്ടുന്നു. രോഗങ്ങൾ ശത്രുക്കളെപ്പോലെ ദേഹത്തെ പീഡിപ്പിക്കുന്നു. ആയുസ്സ് ഓട്ടക്കലത്തിലെ വെള്ളം പോലെ ചോർന്നുകൊണ്ടിരിക്കുന്നു. എങ്കിലും അഹോ, ലോകം അപത്ഥ്യ (പുരുഷാൎത്ഥസിദ്ധിക്ക് ഉതകാത്ത നിഷിദ്ധകൎമ്മ)ത്തെത്തന്നെ ചെയ്യുന്നു. കഷ്ടം! കഷ്ടം!

ഇതിന്ന് ഹേതു ഈശ്വരനിൽ ഭയം ജനിക്കായ്കയാണ്:—

കൈവല്യോപനിഷത് 6. 2.

ഭയാദസ്യാഗ്നിസ്തപതി ഭയാത്തപതി സൂൎയ്യഃ
ഭയാദിന്ദ്രശ്ച വായുശ്ച മൃത്യുർദ്ധാവതി പഞ്ചമഃ

അൎത്ഥം:—ഈ പരമാത്മാവിൽനിന്നുള്ള ഭയംകൊണ്ടാകുന്നു അഗ്നിയും, സൂൎയ്യനും, (ഈ ലോകത്തിൽ) പ്രകാശിക്കുന്നത്; ഇന്ദ്രനും, വായുവും, അഞ്ചാമനായ യമനും അവരവരുടെ കൃത്യങ്ങൾ ചെയ്യുന്നത്.

മേൽ ഉദ്ധരിച്ച ശ്രുതിവാക്യം സർവ്വജീവരാശികളെയും സംഹരിക്കുന്ന യമൻപോലും ഈശ്വരനെ ഭയന്നു് സ്വധർമ്മത്തിൽനിന്നും വ്യതിചലിക്കാതെയിരിക്കുന്നുവെന്നു് വ്യക്തമാക്കുന്ന സ്ഥിതിക്കു് യമവായ്ക്കുള്ളിൽ കിടന്നുഴലുന്ന മർത്ത്യർ എത്രമാത്രം ഈശ്വരഭയമുള്ളവരായിരിക്കേണ്ടതാണെന്നു് ചിന്തിക്കേണ്ടതാണു്. മൃത്യുഭയത്തിൽനിന്നു രക്ഷകിട്ടുവാൻ ഈശ്വരഭക്തി ഒഴികെ മറ്റൊരാശ്രയവുമില്ല. ഭക്തിയെ സാധിപ്പിക്കുന്നതിനുള്ള ബന്ധുവും, മുടക്കുന്നതിനുള്ള ശത്രുവും തനിക്കു താൻതന്നെയാകുന്നു.

ഭഗവദ്ഗീത 6. 5.

ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേൽ
ആത്മൈവഹ്യാത്മനോബന്ധുരാത്മൈവരിപുരാത്മനഃ

അർത്ഥം;—ഓരോരുത്തനും തന്നെത്താനെ (മൃത്യുഭയത്തിൽനിന്നും) കരകയററിക്കൊള്ളേണ്ടതാകുന്നു. തന്നെ (മരണദുഃഖത്തിന്നിടയാക്കത്തക്കവണ്ണം) തള്ളിക്കളയരുതു്. എന്തുകൊണ്ടെന്നാൽ തനിക്കു താൻതന്നെ ബന്ധു, താൻതന്നെ ശത്രു.

ആകയാൽ ഈശ്വരനെ ഭയന്നു് പാപംചെയ്യരുതു്. മൃത്യുവിൽനിന്നും രക്ഷകിട്ടുവാൻ ഭഗവത്പ്രീതി സമ്പാദിക്കണം. അതിന്നു് എല്ലാവർക്കും ഒരുപോലെ ഉപകരിക്കുന്ന മാർഗ്ഗം വിഗ്രഹാരാധനയാകുന്നു. മനുഷ്യവർഗ്ഗം അവരുടെ സർവ്വകാമങ്ങളും ഇതിനാൽ സാധിച്ചുപോന്നു; ഇപ്പോഴും സാധിച്ചുവരുന്നു, മേലും അങ്ങനെതന്നെ. വിഗ്രഹങ്ങളോടുകൂടിയ ദേവാലയം ഹിന്ദുസമുദായവൃക്ഷത്തിന്റെ നാരായവേരാണു്. വേരു സൂക്ഷിച്ചാൽ വൃക്ഷത്തിന്നു് ഹാനിയില്ല. വൃക്ഷത്തിൽനിന്നുമല്ലേ ഫലം ലഭിക്കേണ്ടതു്? അതുകൊണ്ടു് ഫലകാംക്ഷി

കരം (സ്വേച്ഛരുകരെ) എല്ലാവരും ദേവാലയത്തെ ശരണീകരിക്കുകയേ വേണ്ടൂ, തനിക്കും തന്റെ സമുദായത്തിനും, ലോകത്തിനും ഇഹപരസുഖം ലഭിക്കണമെന്ന് യഥാർത്ഥമായി വിചാരിക്കുന്നവരുണ്ടെങ്കിൽ അവർ ദേവാലയങ്ങളെ യഥായോഗ്യം രക്ഷിച്ചുകൊള്ളണം.

ഈ സ്ഥാപനത്തിന്റെ മാഹാത്മ്യം വേണ്ടതുപോലെ ഗ്രഹിക്കാതെ വൃഥാ ആക്ഷേപിക്കുന്നവർ ആത്മഹത്യ ചെയ്യുന്നവർക്ക് സമന്മാരാകുന്നു.

ആകയാൽ സാധാരണ ലോകർക്ക് ഈശ്വരഭക്തിയും, തദ്വാരാ ജ്ഞാനവുമുണ്ടാകാനായി വേദങ്ങളും ആഗമങ്ങളും വിധിച്ചിട്ടുള്ള വിഗ്രഹാരാധനയെപ്പറ്റി അല്പമായ ഒരു വിവരണം ഉപകാരപ്രദമെന്ന് കരുതി ഈ ഗ്രന്ഥം പ്രകാശിപ്പിക്കുകയാകുന്നു.

വിസ്തരിച്ചെഴുതുന്നത് ഇനിയൊരവസരത്തിലേക്ക് മാററിവയ്ക്കേണ്ടതായിരിക്കുന്നു. കോടി കാക്കകൾ കൂടിയിരുന്നാലും അവയുടെ മദ്ധ്യേ ഒരു ചെറിയ കല്ലെടുത്തിട്ടാൽ അവ എല്ലാം തൽക്ഷണം പറന്നുപോകുന്നതുപോലെ ഈ ചെറിയ പുസ്തകം വിഗ്രഹാരാധനയെക്കുറിച്ച് ലോകരുടെ അന്തഃകരണങ്ങളിലുള്ള സംശയകോടികളെ നിശ്ശേഷം ഹനിക്കുമെന്നുള്ള പൂർണ്ണവിശ്വാസത്തോടുകൂടി ഇതിനെ പരമാത്മാവിൽ സമർപ്പിച്ചുകൊള്ളുന്നു.

ശുഭം ഭവതു.

ഓം ശാന്തിഃ, ശാന്തിഃ, ശാന്തിഃ.

ഓം തത് സത്.

സകലലോകക്ഷേമപ്രവർത്തകൻ,

**സദാനന്ദസ്വാമി.**

ഓം ഗണേശശാരദാ സദ്ഗുരുമംഗളമൂർത്തിഭ്യോ നമഃ

## ശിവമയം.

# വിഗ്രഹാരാധന.

വിഗ്രഹാരാധനയെ സംബന്ധിച്ച് ഏറ്റവും ചുരുക്കമായ ഒരു നിരൂപണം ഗുരുശിഷ്യസംവാദരൂപേണ ചുവടെ ചേർക്കുന്നു.

ശിഷ്യൻ:_ജീവകോടികൾക്കുള്ള ദുഃഖങ്ങളെ അശേഷം ഇല്ലാതാക്കി അവരുടെ സർവ്വേപ്സിതങ്ങളേയും പ്രദാനം ചെയ്ത് അവരെ സന്തുഷ്ടരാക്കിത്തീർക്കുന്നതിന് "ജീവകാരുണ്യമേസ്വരൂപ"മായി അവതരിച്ചിരിക്കുന്ന ഹേ സ്വാമിൻ, അങ്ങയുടെ കൃപാകടാക്ഷം അല്പജ്ഞനായ എന്നിൽ ഉണ്ടാകുന്നതിനായി ഞാൻ ആദ്യംതന്നെ നമസ്കരിച്ചുകൊള്ളുന്നു.

(ശിഷ്യൻ എഴുന്നേറ്റ് തൊഴുതുകൊണ്ട് ഭയഭക്തിപുരസ്സരം വീണ്ടും ഉണർത്തിക്കുന്നു) അങ്ങയുടെ നാമം കേട്ട മുതൽക്കേ ഞാൻ മനസ്സുകൊണ്ട് അങ്ങയെ ഗുരുവായി വരിച്ചുകഴിഞ്ഞിരിക്കുന്നു. എന്നാൽ പ്രത്യക്ഷദർശനത്തിനുള്ള ഭാഗ്യം എനിക്ക് ഇന്നാണു ലഭിച്ചത്. അനേകകാലമായി എന്റെ മനസ്സിൽ അടക്കിവച്ചിരുന്ന ഓരോ സങ്കടങ്ങളേയും ഇപ്പോൾ സന്നിധിയിൽ അറിയിക്കുന്നതിന് ആജ്ഞ നൽകുമാറാകണം.

(ഗുരു പ്രസന്നമുഖത്തോടുകൂടി താഴെ പറയുംപ്രകാരം അരുളിച്ചെയ്തു.) നിനക്കു് എന്തെല്ലാം സങ്കടങ്ങൾ പറയാനുണ്ടോ അവയെ ഒട്ടൊഴിയാതെ പറഞ്ഞുകൊള്ളുക.

ശിഷ്യൻ:—(സന്തോഷത്തോടുകൂടി)എനിക്കു് നാട്ടിൻപുറത്തും നഗരത്തിലും ഓരോ വീടുണ്ടു്. രണ്ടു ദിക്കിലുമായിട്ടാണു് താമസം. ഗൃഹസ്ഥാശ്രമിയാണു്. കൃഷിത്തൊഴിൽകൊണ്ടു് ഉപജീവിച്ചുവരുന്നു. കുടുംബസംബന്ധമായ പലവിധ ക്ലേശങ്ങളും ഞാൻ അനുഭവിച്ചിട്ടുണ്ടു്. ദുഃഖംകൂടാതെ കഴിഞ്ഞുകൂടിയാൽ കൊള്ളാമെന്നാണു് എന്റെ അത്യാശ. അതിനുവേണ്ടി ബഹുവിധപ്രയത്നങ്ങൾ ചെയ്തുനോക്കിയിട്ടും യാതൊരു ഫലവും ഇതേവരെ സിദ്ധിച്ചിട്ടില്ല. ഈശ്വരവിഷയത്തിൽ പ്രവേശിച്ചാൽ സുഖം കിട്ടുമെന്നു് എന്റെ ഒരു സ്നേഹിതൻ ഒരിക്കൽ പറഞ്ഞുകേട്ടതനുസരിച്ചു് പലരുടെയും മതപ്രസംഗങ്ങൾ കേൾക്കുന്നതിനു പോകുകയുണ്ടായി. അതുകൊണ്ടു് പൂർവ്വാധികം മനസ്സിനു് ക്ലേശമുണ്ടായതല്ലാതെ അല്പംപോലും സുഖം സിദ്ധിച്ചില്ല. അതിന്റെശേഷമാണു് സ്വാമിതൃപ്പാദങ്ങളെ ദർശിച്ചു് സങ്കടനിവൃത്തി വരുത്തിക്കൊള്ളാമെന്നു നിശ്ചയിച്ചുറച്ചതു്. ആകയാൽ അങ്ങയെ ശരണംപ്രാപിച്ചിരിക്കുന്ന എന്റെ ദുഃഖനിവൃത്തിക്കും ഇഹപരസുഖലബ്ധിക്കും വേണ്ടി ഞാൻ എന്തു ചെയ്യണമെന്നു് അരുളിച്ചെയ്‌വാൻ സവിനയം പ്രാർത്ഥിക്കുന്നു.

ഗുരു:—നീ പലരുടേയും മതപ്രസംഗങ്ങൾ കേട്ടിട്ടുള്ളതല്ലാതെ അവയിൽ പറഞ്ഞിട്ടുള്ള വിഷയങ്ങളിൽ ഒന്നിനെയെങ്കിലും അനുഷ്ഠിച്ചിട്ടുള്ളവനല്ല. ഭക്തിയോടുകൂടിയ കർമ്മംകൊണ്ടേ ഫലം സിദ്ധിക്കുകയുള്ളൂ. ആകയാൽ നീ ഇന്നുമുതൽ ഏതെങ്കിലും മഹാലയത്തിലുള്ള ഈശ്വരനെ

സേവിച്ചുകൊള്ളുക, എന്നാൽ നിന്റെ അഭീഷ്ടങ്ങൾ എല്ലാം അനായാസേന സാധിക്കുന്നതാണു്.

ശിഷ്യൻ—സ്വാമിൻ, നാം കാണുന്ന ആലയങ്ങളിൽ ഓരോ വിഗ്രഹമാണല്ലൊ ഇരിക്കുന്നതു്. വിഗ്രഹാരാധന ചെയ്യുന്നവർ മഹാ അജ്ഞാനികളും മൂഢന്മാരും പാപികളും ആണെന്നു്, ഞാൻ പലരും പ്രസംഗിച്ചു കേട്ടിട്ടുണ്ടു്. കല്ലും മരവുംകൊണ്ടു് ഉണ്ടാക്കീട്ടുള്ള വിഗ്രഹങ്ങളെ പൂജിക്കയും സേവിക്കയും ചെയ്യരുതു്. ഈശ്വരകോപത്തിനുകൂടി അതു് ഹേതുവാണു്. അതിൽനിന്നും സിദ്ധിക്കുന്ന പ്രയോജനം ദുഃഖംമാത്രമാകുന്നു. ആകയാൽ സുഖാഗ്രഹിയായ എനിക്കു് ദുഃഖഫലം സിദ്ധിക്കാവുന്ന ഉപായത്തെ ഉപദേശിക്കാതെ, സന്മാർഗ്ഗോപദേശം ചെയ്തു് രക്ഷിപ്പാൻ കരുണയുണ്ടാകുമാറാകണം.

ഗുരു:— വിഗ്രഹാരാധന പരമാത്മസുഖപ്രാപ്തിക്കു് വിരുദ്ധമായ ദുഃഖത്തെ ഉളവാക്കുന്നതാണെന്നു പ്രസംഗിച്ചവർ അവരുടെ സിദ്ധാന്തത്തെ ബലപ്പെടുത്തുന്നതിനു് വല്ല പ്രമാണങ്ങളും ഉദ്ധരിക്കുകയുണ്ടായോ? അഥവാ വല്ല കുയുക്തിവാക്കുകളും പറഞ്ഞു് സാധിക്കുകയാണോ ചെയ്തതു്? അവർ എങ്ങനെ പ്രസംഗിച്ചു എന്നു പറയുക.

ശിഷ്യൻ:— ഭോ സ്വാമിൻ, പ്രസംഗങ്ങൾ കേട്ടതിൻവണ്ണം പറയാൻ ഞാൻ അത്ര സമർത്ഥനല്ല. എങ്കിലും അവയിലുള്ള ഓരോ വിഷയങ്ങളും എന്റെ മനസ്സിൽ ശിലാലിഖിതംപോലെ പതിഞ്ഞിരിപ്പുണ്ടു്. അവ ഒന്നൊന്നായി എടുത്തു് അറിയിക്കാം.

ഗുരു:—എന്നാൽ പറയുക; കേൾക്കട്ടെ.

ശിഷ്യൻ:— സകലത്തിന്നും പ്രമാണമായിരിക്കുന്ന വേദത്തിൽ വിഗ്രഹാരാധനയെപ്പററി ഒരക്ഷരംപോലും

പറഞ്ഞിട്ടില്ലാത്ത സ്ഥിതിക്കു് വിഗ്രഹാരാധന വേദോക്ത മല്ലെന്നു തെളിയുന്നു. ഈശ കേനാദി പത്തുപനിഷത്തി ലും വിഗ്രഹാരാധനയെപ്പററി ഒന്നും പറഞ്ഞുകാണുന്നില്ല. കല്പിതങ്ങളായ മററു തൊണ്ണൂററെട്ടുപനിഷത്തിലും ഇതി ഹാസപുരാണാഗമങ്ങളിലും വിഗ്രഹാരാധനയെ ആദരിക്കു ന്നതും അനാദരിക്കുന്നതും ആയ ചില ശ്ലോകങ്ങൾ കാണ പ്പെടുന്നു. അവ കല്പിതങ്ങളാകയാൽ അവയെ പ്രമാണ മായി എടുക്കത്തക്കതല്ല. ശ്രീശങ്കരാചാര്യർ മുതലായ ഭാഷ്യകാരന്മാർ പ്രസ്തുത പത്തുപനിഷത്തുകൾക്കു് ഭാഷ്യം ചെയ്തതല്ലാതെ കല്പിതങ്ങളായ മററു തൊണ്ണൂററെട്ടുപനിഷ ത്തുകൾക്കു് ഭാഷ്യം ചെയ്കയുണ്ടായില്ല.

ഗുരു:—ശരി, നിൽക്കട്ടെ. നീ പറഞ്ഞിടത്തോളം ഭാഗങ്ങൾക്കുള്ള പരിഹാരം പറഞ്ഞുതരാം. പിന്നീടുള്ളവ യെ നീ വഴിയേ അറിഞ്ഞുകൊൾക.

വിഗ്രഹാരാധനയെപ്പററി വേദങ്ങളിലും ദശോപനി ഷത്തിലും ഒന്നും പ്രസ്താവിച്ചിട്ടില്ലെന്നു് പ്രസംഗിച്ചിട്ടുള്ള വർ ടി വേദങ്ങളേയും ഉപനിഷത്തുകളേയും പഠിച്ചു് വഴി യാകുംവണ്ണം അർത്ഥവിചാരം ചെയ്തിട്ടുള്ളവരല്ലെന്നു് അവ രുടെ വാക്കുകൊണ്ടുതന്നെ സ്പഷ്ടമാകുന്നു. ആദ്യമായി ഈ ഭാഗംതന്നെ തെളിയിക്കാം. വേദങ്ങളിൽ വിഗ്രഹങ്ങളുടെ ആവാഹനാദിക്രിയകൾ ചെയ്യുന്നതിന്നു് അനവധി മന്ത്ര ങ്ങളും പ്രശസ്തങ്ങളായ വാക്യങ്ങളും അടങ്ങിയിരിക്കുന്നു. അവയിൽ ചിലതുമാത്രം ഇവിടെ ഉദ്ധരിക്കാം.

തൈത്തിരീയ സംഹിത: കാണ്ഡം 5
പ്രശ്നം 7 അനുവാകം 2. പഞ്ചാദി 1.

സംവത്സരസ്യ പ്രതിമായാം ത്വാ
രാത്ര്യുപാസതേ പ്രജാസു വീരാം
കൃതാം വിശ്വമായുർവ്യശ്നവത് പ്രാജാപത്യാം.

അൎത്ഥം:—സംവത്സര (കാല)സ്വരൂപിയായ-പരമാത്മാവായ അങ്ങയുടെ രൂപം ഏതോ അപ്രകാരമുള്ള പ്രതിമയെ (വിഗ്രഹത്തെ ചെയ്തു) ഇരുട്ടായ അജ്ഞാനദശയിൽ ഉപാസിച്ചുകൊള്ളുന്നു. അതിൻവണ്ണം ഉപാസിക്കുന്നവൻ വല്ലഭനായ പുത്രനേയും സമ്പൂൎണ്ണമായ ആയുസ്സിനേയും പ്രാപിക്കുന്നു. പ്രജകളുടെ യജമാനത്വത്തേയും പ്രാപിക്കുന്നു.

തൈത്തിരീയം കാണ്വസംഹിത; ഖണ്ഡം 4
പ്രശ്നം 3-ക 4

സ്വരൂപാം പ്രതിമാം വിഷ്ണോഃ
പ്രസന്നവദനേക്ഷണാം
താമൎച്ചയേത്താം പ്രണമേ-
ത്താം യജേത്താം വിചിന്തയേത്.

അൎത്ഥം:—പ്രസന്നമായ മുഖം, കണ്ണുകൾ ഇവകളോടു കൂടിയ വിഷ്ണുവിന്റെ മനോഹരമായ രൂപമുള്ള പ്രതിമ ഏതോ അതിനെ പൂജിക്കേണ്ടതാകുന്നു; വണങ്ങേണ്ടതാകുന്നു; ആരാധിക്കേണ്ടതാകുന്നു; ധ്യാനിക്കേണ്ടതാകുന്നു.

ഋക് സംഹിത:—അഷ്ടകം 7. വൎഗ്ഗം 15.

അദോയദ്ദാരു പ്ലവതേസിന്ധോ-
രപാരേ അപൌരുഷം തദാരഭസ്വ॥

അൎത്ഥം:—കരയില്ലാത്ത സമുദ്രത്തിൽ മനുഷ്യരാൽ നിൎമ്മിക്കപ്പെടാത്ത ഏതു മരം ഉപരിപ്ലവമായി (പൊങ്ങി) കിടക്കുന്നുവോ അതിനെ വേഗത്തിൽ കൊണ്ടു വന്നാലും.

അഥൎവ്വണവേദം കാണ്ഡം 1.

കല്പം 2- ധ്വനി 3.

ഏഹ്യശ്മാനമാതിഷ്ഠ
അശ്മാ ഭവതു തേ തനുഃ.

അർത്ഥം:—അല്ലയോ ഭഗവാനേ, വന്നാലും. ഈ പ്രതിമയിൽ എഴുന്നള്ളിയിരുന്നാലും. അങ്ങേയ്ക്കു് ശരീരമായിട്ടു് ഈ കൽവിഗ്രഹമായിരിക്കട്ടെ.

കഠസംഹിത കാണ്ഡം 1. അദ്ധ്യായം 3.
അനുവാകം 6.

യാവന്തോഽശ്മാനോസ്യാം പൃഥിവ്യാം
പ്രതിഷ്ഠാസു പ്രതിഷ്ഠിതാഃ !
യാവന്തഃ പാംസവോ ഭൂമേസ്സംഖ്യാഃ
താപദേവ മായയാ

അർത്ഥം:—ഈ ഭൂമണ്ഡലത്തിൽ എത്ര ശിലകൾ വഴിയാംവണ്ണം പ്രതിഷ്ഠ ചെയ്യപ്പെട്ടിരിക്കുന്നുവൊ, ദേവന്റെ മായയാൽ ഭൂമിയുടെ ധൂളികൾ എത്ര (എത്ര സംഖ്യ ഉണ്ടെന്നു്) കണക്കാക്കപ്പെട്ടിരിക്കുന്നുവോ അത്രയും പരമാത്മസ്വരൂപമേ ആകുന്നു.

തൈത്തിരീയ സംഹിത 5_2_5.
പുരുഷമാത്രേണ വിമിമീതേ

അർത്ഥം:—പുരുഷപ്രമാണമുള്ളതായ (വിഗ്രഹത്തെ) നിർമ്മാണം ചെയ്യേണ്ടതാകുന്നു.

തൈത്തിരീയ സംഹിത 5_6_7.

അഗ്നേ ഹിരണ്യഗർഭ ദേഹപാവക
സർവ്വസുഖ സർവ്വനിവാസ । ആസാം
മൂർത്തീനാം സർവ്വാംഗേഭ്യസ്സർവ്വധാതുഭ്യ-
സ്സകാശാന്നിർഗച്ഛ നിർഗച്ഛ।
താപം ദാഹം ശമയ ശമയ । ശീതളതാ-
മംഗാവയവധാതുഷു കുരു കുരു ।

അർത്ഥം — ഹേ അഗ്നേ, അഗ്നിസ്വരൂപമായ ഹിരണ്യഗർഭ, സർവ്വസ്വരൂപിൻ. സർവ്വത്തിലും വാസംചെയ്യുന്നോനേ, ഈ മൂർത്തികളുടെ ലോഹസ്വരൂപമായ എല്ലാ അംഗങ്ങളിൽനിന്നും പ്രത്യക്ഷപ്പെട്ടാലും-പ്രത്യക്ഷപ്പെട്ടാലും! ഞങ്ങളെ മൂന്നുവിധ താപത്തിൽനിന്നും വേർപെടുത്തിയാലും.-വേർപെടുത്തിയാലും. ഞങ്ങളുടെ അംഗം, ഉപാംഗം, ഞരമ്പ് ഇവകളിൽ കുളിർമ്മ (ആനന്ദം) ഉണ്ടാകുമാറ് ചെയ്താലും.

ഇപ്രകാരം മനുഷ്യർക്ക് സർവ്വശ്രേയസ്സിന്നും നിദാനമായിട്ടുള്ളതും പരമാനന്ദപ്രാപ്തിക്ക് അത്യന്തം ഉപകരിക്കുന്നതും ആയ വിഗ്രഹാരാധനയെ സംബന്ധിക്കുന്ന അസംഖ്യം വാക്യങ്ങൾ വേദങ്ങളിൽ ഉള്ള വിവരം നിന്റെ പ്രാസംഗികന്മാർക്ക് അറിവാൻ പാടില്ലാത്തതുകൊണ്ടാണ് അവർ വിഗ്രഹാരാധനയെപ്പററി വേദത്തിൽ ഒരക്ഷരം പോലും പറഞ്ഞിട്ടില്ലെന്നു ശഠിച്ചതു്. ഈവിധം പറയുന്നതു് അവരുടെ അജ്ഞതകൊണ്ടാണെന്നും, വിഗ്രഹാരാധന വേദോക്തമാണെന്നും ബോദ്ധ്യമായല്ലൊ? ദശോപനിഷത്തുകളിൽ വിഗ്രഹാരാധനയെപ്പററി പറഞ്ഞിട്ടില്ലെന്നു പ്രസ്താവിച്ചിട്ടുള്ളതും വിശ്വസിക്കത്തക്കതല്ല.

പ്രധാനമായി എട്ടുവിധം വിഗ്രഹാരാധനാക്രമങ്ങൾ വേദങ്ങളിൽ ഉപപാദിക്കപ്പെട്ടു കാണ്മാനുണ്ട്. അവയിലുള്ള ഒന്നിന് എങ്കിലും ദശോപനിഷത്ത് സ്ഥലം അനുവദിച്ചിട്ടുണ്ടോ ഇല്ലയോ എന്ന് നിന്റെ പ്രാസംഗികന്മാർ സൂക്ഷ്മമായി പരിശോധിച്ചുനോക്കിയിട്ടുണ്ടോ എന്ന് സംശയമാണ്. തുഷ്യതു ദുർജ്ജനന്യായേന ദശോപനിഷത്തിൽ വിഗ്രഹാരാധനയെപ്പററി ഒന്നുംതന്നെ പറഞ്ഞിട്ടില്ലെന്നുതന്നേ ഇരിക്കട്ടെ. എന്നാലും വിഗ്രഹാരാധന

വേദോക്തമല്ലെന്ന വരുന്നതല്ല. എങ്ങനെയെന്നാൽ വേദത്തിന്റെ കർമ്മകാണ്ഡത്തിൽ പ്രതിപാദിച്ചിട്ടുള്ള ഒരു പ്രമേയം ജ്ഞാനകാണ്ഡത്തിലും, ജ്ഞാനകാണ്ഡത്തിലുള്ള മറെറാരു പ്രമേയം കർമ്മകാണ്ഡത്തിലും, പറഞ്ഞിട്ടില്ലെന്നുവച്ച് ആയത് വേദോക്തമല്ലെന്ന പറയുവാൻ സാധിക്കുന്നതാണോ? ദശോപനിഷത്ത് വേദത്തിന്റെ ജ്ഞാനകാണ്ഡത്തിൽ ഉൾപ്പെട്ടിരിക്കകൊണ്ട് അതിൽ വിഗ്രഹാരാധന പ്രസക്തമല്ല. മറിച്ച് പ്രസക്തമായ കർമ്മോപാസനാകാണ്ഡങ്ങളിൽ വിഗ്രഹാരാധനയെപ്പററി സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടെന്ന് സ്പഷ്ടമാണ്. അതിൽ ആർക്കും വൈമത്യവുമില്ല. ആകയാൽ വിഗ്രഹാരാധന വേദോക്തമായിട്ടുള്ളതാണെന്ന് സിദ്ധിക്കുന്നു.

ഇനി ഭാഷ്യകർത്താവായ ശങ്കരാചാര്യസ്വാമികൾ 98 ഉപനിഷത്തുകൾക്ക് ഭാഷ്യം ചെയ്യാത്ത കാരണത്താൽ അവ ഉപനിഷത്തുകളല്ലെന്നുപറയുന്നതിന്റെ ഔചിത്യം നോക്കാം. സ്വാമികൾ ജീവിച്ചിരുന്ന സ്വല്പകാലത്തിനുള്ളിൽ പ്രസ്ഥാനത്രയ ഭാഷ്യങ്ങളും മററനേക ഗ്രന്ഥങ്ങളും രചിച്ചതിനുപുറമേ ഹിമവൽസേതുപര്യന്തം സഞ്ചരിക്കുകയും അവൈദിക മതവാദികളെ വാദിച്ച് തോല്പിക്കുകയും ചെയ്കയുണ്ടായി. ഇതിനിടയ്ക്ക് എല്ലാ ഉപനിഷത്തുകൾക്കും ഭാഷ്യം ചെയ്‌വാൻ സന്ദർഭമുണ്ടായില്ല. എന്നു മാത്രമല്ല; ദശോപനിഷത്തുകളെപ്പോലെ മററ് തൊണ്ണൂറെറട്ടുപനിഷത്തുകൾക്ക് അത്ര പദകാഠിന്യം ഉള്ളതല്ലെന്ന കരുതിയിരിപ്പാനും ന്യായമുണ്ട്. ശങ്കരശിഷ്യരായ അനുയായികൾ തൊണ്ണൂറെറട്ടുപനിഷത്തുകളിൽ മിക്കതിനും വ്യാഖ്യാനംചെയ്തിട്ടുണ്ട്. ആകയാൽ തൊണ്ണൂറെറട്ടുപനിഷത്തുകളെ കല്പിതങ്ങളെന്ന പറഞ്ഞതു സാധുവല്ല. ആസ്തികന്മാരുടെ സാമ്പ്രദായികമായ വിശ്വാസമാണ്

ഈ വിഷയത്തിൽ പ്രമാണം. '108 ഉപനിഷത്തുകൾ' എന്ന പ്രഥ പരമ്പരാഗതവും അനാദിയുമാകുന്നു. വേദമൂലമാകയാലാണ് സ്മൃതിഭേദന സമ്മതങ്ങളായ പുരാണേതിഹാസ ധർമ്മശാസ്ത്രാദി ഇതര ധാർമ്മികനിബന്ധങ്ങൾ പ്രമാണമായി തീർന്നിട്ടുള്ളത്.

ഇവയിൽ വേദവിരുദ്ധമായി വല്ലതുമുണ്ടെങ്കിൽ ആ ഭാഗത്തെ അപ്രമാണമായി തള്ളുന്നതിന് ആചാര്യസമ്മതിയുണ്ട്. മറിച്ച് വേദങ്ങളിൽ വിധിച്ചിട്ടുള്ള വിഗ്രഹാരാധനയെ ആദരിച്ച് പ്രതിപാദിച്ചിട്ടുള്ള തൊണ്ണൂറെട്ടുപനിഷത്തുകളേയും ഇതിഹാസപുരാണാഗമങ്ങളേയും അപ്രമാണങ്ങളെന്ന് തള്ളുന്നത് ആസ്തിക്യത്തിന് വിരുദ്ധമായ നാസ്തികവാദമാകുന്നു.

'ബിഭേത്യല്പശ്രുതാദ്വേദോ
മാമയം പ്രതരിഷ്യതി
ഇതിഹാസ പുരാണാഭ്യാം
വേദാർത്ഥമുപബൃംഹയേൽ||

അർത്ഥം_അല്പം മാത്രം പഠിച്ചിട്ട് വിജ്ഞനേപ്പോലെ ഭാവിക്കുന്നവനെ വേദം ഭയപ്പെടുന്നു. ഇതിഹാസപുരാണാദികൾകൂടി ചേർത്തുവായിച്ച് വേദാർത്ഥത്തെ പൂരിപ്പിച്ചുകൊള്ളണം. വേദവാക്യങ്ങളോട് 'ഏകവാക്യത്വം' കല്പിച്ച് അർത്ഥപൂർത്തിവരുത്തണമെന്നർത്ഥം. ''വാക്യൈകവാക്യത്വം' എങ്ങനെയെന്ന് മീമാംസകപ്രസിദ്ധമാകുന്നു.

വേദാഃ പ്രമാണം സ്മൃതയഃ പ്രമാണം
ധർമ്മാർത്ഥസംയുക്ത വചഃ പ്രമാണം
യസ്യ പ്രമാണം ന ഭവേൽ പ്രമാണം
കസ്തസ്യ കുര്യാദ്വചനം പ്രമാണം

അൎത്ഥം—വേദങ്ങരം പ്രമാണമാകുന്നു. സ്മൃതികരം പ്രമാണമാകുന്നു, ധൎമ്മാൎത്ഥാനുകൂലങ്ങളായ വാക്യങ്ങരം പ്രമാണമാകുന്നു. യാതൊരുവൻ പ്രമാണങ്ങളുടെ പ്രാമാണ്യം അംഗീകരിക്കുന്നില്ലയോ അവന്റെ വചനത്തെ ആരാണ് പ്രമാണമായി അംഗീകരിക്കുക എന്നും.

"ധൎമ്മജ്ഞ സമയഃ പ്രമാണം, വേദാശ്ച'

അൎത്ഥം.—ധൎമ്മജ്ഞന്മാരുടെ(ധൎമ്മത്തെ വഴിയാകംവണ്ണം ഗ്രഹിച്ചവരുടെ) ആചാരവും വേദങ്ങളും പ്രമാണമാകുന്നു. ഇത്യാദി വാക്യങ്ങളും പ്രകൃതത്തിൽ സംഗതങ്ങളാകുന്നു.

ഇതിഹാസ പുരാണങ്ങരം കൽപ്പിതങ്ങളല്ലെന്നും പ്രമാണങ്ങളാണെന്നും മേൽ പ്രസ്താവിക്കപ്പെട്ട വചനങ്ങളിൽ ബോദ്ധ്യമായല്ലൊ? ഇതിന്നും പുറമേ വിഗ്രഹാരാധന അത്യാവശ്യമാണെന്നു തെളിയിക്കുന്നതിന് ശ്രീമഹാഭാഗവതത്തിലുള്ള ശ്രീകൃഷ്ണ ഭഗവാന്റെയും ഉദ്ധവരുടെയും സംവാദത്തിൽ ചില ഭാഗങ്ങളെ ഇവിടെ എടുത്തു കാണിക്കാം.

ഭഗവാൻ ഉദ്ധവൎക്ക് ഉപദേശിക്കുന്നു:—

മൂലം: ശൈലീ ദാരുമയീ ലൌഹീ
ലേപ്യാ ലേഖ്യാ ച സൈകതീ
മനോമയീ മണിമയീ
പ്രതിമാഷ്ടവിധാ സ്മൃതാ.

അൎത്ഥം—പ്രതിമകരം 8 വിധമുണ്ട്. 1. ശിലകൊണ്ടുണ്ടാക്കുന്നവ. 2. മരംകൊണ്ടുണ്ടാക്കുന്നവ. 3. ലോഹംകൊണ്ടുണ്ടാക്കുന്നവ. 4. കടുകു ശൎക്കരയോഗംമുതലായ ലേപനങ്ങളെക്കൊണ്ടു് ശ്രീപത്മനാഭക്ഷേത്രത്തിലെ അനന്തശയന വിഗ്രഹംപോലെ പൂശിയുണ്ടാക്കുന്നവ.

5. മണ്ണുകൊണ്ടു തീർക്കുന്നവ. 6. രത്നങ്ങൾകൊണ്ടു ണ്ടാക്കുന്നവ. 7. ചിത്രങ്ങൾതുടങ്ങി എഴുതിത്തീർക്കുന്നവ. 8. മനഃകല്പിതങ്ങളായവ.

മൂലം. ചലാചലേതി ദ്വിവിധാ
പ്രതിഷ്ഠാസ്യാത്തു മന്ദിരേ
ഉദ്വാസാവാഹനേ നസ്തഃ
സ്ഥിരയാമുദ്ധപാർച്ചനേ

അർത്ഥം_ദേവാലയത്തിൽ, ഇളക്കാൻ കഴിയുന്നതും കഴിയാത്തതുമായി രണ്ടുവിധത്തിൽ പ്രതിഷ്ഠ ചെയ്യാം. സ്ഥിരപ്രതിഷ്ഠയുള്ളിടത്തു് ഓരോ പൂജയുടേയും ആദിയിൽ ആവാഹിക്കയും അവസാനത്തിൽ ഉദ്വസിക്കയും ആവശ്യമില്ല. (ചലപ്രതിഷ്ഠയിലിതു രണ്ടുംവേണം)

ശ്ലോകം. ദ്രവ്യൈഃ പ്രസിദ്ധൈർമ്മദ്യാഗഃ
പ്രതിമാദിഷ്വമായിനഃ
ഭക്തസ്യ ച യഥാലബ്ധൈഃ
ഹൃദിഭാവേന ചൈവ ഹി.

അർത്ഥം—ശാസ്ത്രോക്തങ്ങളായ പുഷ്പനിവേദ്യാദി ദ്രവ്യങ്ങളെക്കൊണ്ടു പ്രതിമാർച്ചനം ചെയ്യണം. കൈയ്യിൽ കിട്ടുന്ന ദ്രവ്യങ്ങളെക്കൊണ്ടു് ഭക്തിപൂർവ്വം പൂജചെയ്യാം. ഹൃദയത്തിൽ ഭക്തിഭാവം പൂർണ്ണമായിരിക്കണം

മൂലം. തയാത്മശ്രുതയാ പിണ്ഡേ
വ്യാപ്തേ സംപൂജ്യതന്മയഃ
ആവാഹ്യാർച്ചാദിഷു സ്ഥാപ്യ
ന്യസ്താംഗം മാം പ്രപൂജയേൽ.

അർത്ഥം—നാദാന്തജ്യോതിസ്സിനാൽ വ്യാപ്തമായിരിക്കുന്ന സ്വദേഹവും അർച്ചനീയമായ ബിംബവും ഒന്നു

തന്നെ എന്ന ഭാവിക്കണം. അപ്രകാരം ഏകനായി പ്രകാശിക്കുന്ന തന്നിൽനിന്ന്, ദ്വൈതദൃഷ്ടി അനുഭൂതമായിരിക്കുന്നിടത്തോളം കാലം പൃഥക് പ്രകാശിക്കുന്ന പ്രതിമാദികളിൽ മന്ത്രപൂർവ്വം എന്നെ ആവാഹിച്ച് അംഗന്യാസ കരന്യാസാദികളാൽ എന്റെ സ്വരൂപത്തെ അതിൽ ഉറപ്പിച്ച് ഭക്തിപുരസ്സരം പൂജിക്കണം.

മൂലം. വസ്ത്രോപവീതാഭരണ-
പത്രസ്രഗ് ഗന്ധലേപനൈഃ
അലം കുർവീത സപ്രേമ
മദ്ഭക്തോ മാം യഥോചിതം.

അർത്ഥം—എന്റെ ഭക്തൻ എങ്കലുള്ള പരമഭക്തിയെ ബാഹ്യത്തിൽ പ്രകാശിപ്പിച്ച് (അവന്റെ സഹജീവികൾക്കും ആവിധം ഭക്തിയെ ഉണ്ടാക്കുവാൻ അത്യന്തം സഹായിക്കുന്ന വിധത്തിൽ) വസ്ത്രം, യജ്ഞോപവീതം, ആഭരണങ്ങൾ പുഷ്പമാല്യ-ചന്ദനാദികൾ ഇവയാൽ പ്രതിമയെ അലങ്കരിക്കണം.

മൂലം. പാദ്യമാചമനീയം ച
ഗന്ധം സുമനസോക്ഷതാൻ
ധൂപ ദീപോപഹാര്യാണി
ദദ്യാൻ മേ ശ്രദ്ധയാർച്ചകഃ

അർത്ഥം—പാദ്യം, ആചമനീയം, ചന്ദനം, പുഷ്പം, അക്ഷതം, ധൂപം, ദീപം, നൈവേദ്യം മുതലായവയെ അർച്ചകൻ എനിക്കായിക്കൊണ്ട് ശ്രദ്ധാപൂർവ്വം സമർപ്പിക്കണം.

മൂലം. അർച്ചാദിഷു യദാ യത്ര
ശ്രദ്ധാ മാം തത്ര ചാർച്ചയേൽ
സർവ്വഭൂതേഷ്വാത്മനി ച
സർവ്വാത്മാഹമവസ്ഥിതഃ

അർത്ഥം — ഏതൊരു വസ്തുവിൽ എപ്പോൾ ശ്രദ്ധ— വിശ്വാസം തോന്നുന്നുവോ ആ വസ്തുവിൽ അപ്പോൾ പൂജാനമസ്കാരാദികൾ ഭക്തൻ ചെയ്യണം. സർവ്വഭൂതങ്ങളിലും തന്നിലും നിറഞ്ഞിരിക്കുന്ന എന്നെ കാലദേശവസ്തുക്കളാൽ അപരിച്ഛിന്നനായി കാണണം

മൂലം. ഏവം ക്രിയായോഗപഥൈഃ
പുമാൻ വൈദികതാന്ത്രികൈഃ
അർച്ചന്നുഭയതഃ സിദ്ധിം
മത്തോ വിന്ദത്യഭീപ്സിതാം

അർത്ഥം — വേദത്തിലും തന്ത്രത്തിലും എന്നെ പൂജിപ്പാനുള്ള ക്രമങ്ങളെ ബഹുവിധമായിട്ട വിസ്തരിക്കുന്നു. (അവയിൽ എല്ലാം ക്രിയകളെ മുഖ്യങ്ങളായി സമർത്ഥിച്ചിരിക്കുന്നതിനാൽ അവയ്ക്ക് ക്രിയായോഗങ്ങൾ എന്നാകുന്നു പേർ.) അവകളിൽവച്ച് പ്രിയമുള്ള ഏതെങ്കിലും ഒരു സമ്പ്രദായത്തെ സ്വീകരിച്ച് എന്നെ പൂജിക്കുന്നവന് ഐഹികമായും പാരത്രികമായും ഉള്ള ശ്രേയസ്സുകൾ ലഭിക്കുന്നു. ഫലകാമനയോടെ പൂജിക്കുന്നവന് സ്വാഭീഷ്ടഫലം എന്നിൽനിന്നു ലഭിക്കുന്നു.

മൂലം. മദർച്ചാം സമ്പ്രതിഷ്ഠാപ്യ
മന്ദിരം കാരയേദ്ദൃഢം
പുഷ്പോദ്യാനാനി രമ്യാണി
പൂജായാത്രോത്സവാശ്രിതാൻ.

അർത്ഥം — ക്ഷേത്രം നിർമ്മിച്ച് അതിൽ എന്റെ പ്രതിഷ്ഠയെ ഉറപ്പിച്ച് പൂജായോഗ്യങ്ങളായ പുഷ്പ

ങ്ങളെ വളൎത്തുന്ന മനോജ്ഞങ്ങളായ പൂന്തോട്ടങ്ങളെയും നിത്യപൂജ, വിശേഷപൂജ, പുണ്യകാലങ്ങളിൽ ഉത്സവം എന്നിങ്ങനെയുള്ളവയേയും ഏൎപ്പെടുത്തി നടത്തത്തക്ക ദ്രവ്യത്തെ ക്ഷേത്രങ്ങൾക്കായിട്ട് നീക്കിവയ്ക്കുകയും ചെയ്യുന്നതു് ഉത്തമമാകുന്നു.

മൂലം. പൂജാദീനാം പ്രവാഹാൎത്ഥം
മഹാപൎവ്വസ്വഥാന്വഹം
ക്ഷേത്രാപണ പുരഗ്രാമാൻ
ദത്വാ മത്സാൎഷ്ടിതാമിയാത്.

അൎത്ഥം—വിശേഷകാലങ്ങളിലും ദിവസേനയും പൂജ, ഉത്സവം, നിവേദ്യം മുതലായവ മുടക്കം വരാതെ നടത്തുവാനായി വയലുകൾ, കടകൾ, തെരുവുകൾ, പട്ടണങ്ങൾ, ദേശവഴികൾ മുതലായവയെ നീക്കിവയ്ക്കുന്നവന് സാമീപ്യം ലഭിക്കും.

മൂലം. പ്രതിഷ്ഠയാ സാൎവ്വഭൌമം
സദ്മനാ ഭുവനത്രയം
പൂജാദിനാ ബ്രഹ്മലോകം
ത്രിഭിൎമ്മത്സാമ്യതാമിയാത്

അൎത്ഥം—പ്രതിഷ്ഠ മാത്രം നടത്തുന്നവൻ ചക്രവൎത്തിയാകും. ക്ഷേത്രം നിൎമ്മിച്ചവൻ മൂന്നുലോകത്തിന്റെ ഉടമസ്ഥനാകും. പൂജാദികളെ നടത്തിക്കുന്നവൻ ബ്രഹ്മലോകം പ്രാപിക്കും. മേൽപറഞ്ഞ മൂന്നും നടത്തിക്കുന്നവൻ എന്നോടു തുല്യനായിത്തീരും.

മൂലം. മാമേവ നൈരപേക്ഷ്യേണ
ഭക്തിയോഗേന വിന്ദതി
ഭക്തിയോഗം സ ലഭതേ
ഏവം യഃ പൂജയേത മാം

അർത്ഥം—യഥാവിധി പൂജചെയ്യുന്നവന്ന ഭക്തി യോഗം സിദ്ധിക്കും. നിഷ്കാമമായ ഭക്തിയോഗത്താൽ എന്നെ ലഭിക്കുന്നു, മത്സ്വരൂപനായിത്തീരുന്നു.

മൂലം. യഃ സ്വദത്താം പരൈർദ്ദത്താം
ഹരേത സുര വിപ്രയോഃ
വൃത്തിം സ ജായതേ വിഡ്ഭു-
ഗ്വർഷാണാമയുതായുതം

അർത്ഥം—ക്ഷേത്രാദികളിൽ പൂജാ നിവേദ്യാദികൾ നടത്തുന്നതിനോ, ബ്രഹ്മജ്ഞാനികളെ ആഹാരാദികൾ കൊണ്ട് ആനന്ദിപ്പിച്ച് അവരുടെ അനുഗ്രഹത്തെ ആർജ്ജിപ്പാൻ വേണ്ടി അന്നസത്രാദികൾ നടത്താനോ മറ്റു സൽകൃത കാര്യങ്ങളെ നിറവേററുവാനോ ആയി താൻതന്നെ ഒരവസരത്തിൽ സമർപ്പണം ചെയ്ത സ്വത്തിനെ പിന്നീട് സ്വന്തം ആവശ്യത്തിനായി ഉപയോഗിക്കുകയോ, മഠാധിപത്യം മുതലായ സ്ഥാനങ്ങളിലിരിക്കുന്നവർ മററാരെങ്കിലും നീക്കിവെച്ച മുതലിന്റെ അധിപതിമാരായി (കാര്യസ്ഥൻമാരായി, ധർമ്മകർത്താക്കൻമാരായി) വരികയാൽ ആ വിധ സ്വത്തുക്കളെ തനിക്കോ തന്റെ ബന്ധുമിത്രങ്ങൾക്കോ പ്രയോജനപ്പെടുത്തുവാൻ ഉദ്യമിക്കുകയോ ചെയ്യുന്നവർ അനേകായിരം സംവത്സരം അമേദ്ധ്യത്തിലെ കൃമിയായിട്ടു ജനിക്കും.

മൂലം. കർത്തുശ്ച സാരഥേർഹേതോ-
രനുമോദിതുരേവ ച
കർമ്മണാം ഭാഗിനാം പ്രേത്യ
ഭൂയോ വേദിത തത്ഫലം.

അർത്ഥം—ചെയ്യുന്നവനും ചെയ്യിക്കുന്നവനും, ചെയ്യുന്നതിനെപ്പററി സന്തോഷിക്കുന്നവനും ക്ഷേത്രപ്രതിഷ്ഠാദികളിൽ ആരെല്ലാം ഏതേതുതരത്തിൽ ഭാഗഭാക്കുകളാകു

ന്നുവോ അവർക്കൊക്കെ മരണാനന്തരം അതതിന്റെ ഫലം സിദ്ധിക്കുന്നു. മേൽ പ്രസ്താവിക്കപ്പെട്ട ശ്രീകൃഷ്ണഭഗവാന്റെ ഓരോ വാക്യങ്ങളും എത്രമാത്രം സാരവത്താണെന്നു ഗ്രഹിച്ചുകൊള്ളുക. എല്ലാം അറിഞ്ഞിരിക്കുന്ന ഭഗവാനേക്കാൾ ശ്രേഷ്ഠനായ ഉപദേഷ്ടാവ് ലോകത്തിൽ മററാരാനും ഉണ്ടോ?

ഇതിനും പുറമേ,

സച്ചിദാനന്ദരൂപോപി
സ്വഭക്താനുഗ്രഹായ യഃ
ധത്തേ സാവയവം ദേഹം
വന്ദേഹം തം മഹേശ്വരം!

അർത്ഥം.— സച്ചിദാനന്ദസ്വരൂപനാണെങ്കിലും ഭക്തന്മാരെ അനുഗ്രഹിപ്പാൻവേണ്ടി കരചരണാദ്യവയവങ്ങളോടുകൂടിയ ദിവ്യസ്വരൂപത്തെ ധരിക്കുന്ന ഭഗവാനെ ഞാൻ നമസ്കരിക്കുന്നു.

ഇത്യാദി ഭക്തവചനങ്ങളും ശ്രദ്ധേയങ്ങളാണ്.

കൂടാതെ "എന്റെ വിഗ്രഹത്തെ ഭക്തിപൂർവ്വം ഏവൻ ആരാധിക്കുന്നുവോ അവന്റെ സർവ്വാഭീഷ്ടങ്ങളും നൽകുന്നതിന് ഞാൻ എപ്പോഴും ഒരുക്കമുള്ളവനാകുന്നു" എന്ന് ഭഗവാൻ ഭക്തന്മാരോട് പല സന്ദർഭങ്ങളിലും ഉപദേശിച്ചിട്ടുണ്ട്. എന്നുവേണ്ട ഭഗവാൻ ഓരോ മൂർത്തിരൂപേണ ഭക്തന്മാരെ അനുഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിന് അസംഖ്യം പ്രമാണങ്ങളും ഉണ്ട്. അവയിൽ ചിലതുകൂടി ഇവിടെ ഉദ്ധരിച്ചുകാണിക്കാം.

## ലിംഗമൂർത്തിയെപ്പററി

ഋക്ക്—3—8—16—ൽ

"തവശ്രിയേ ജയന്ത രുദ്ര" ||

അർത്ഥം—അല്ലയോ അഗ്നേ, അങ്ങയുടെ വിഭൂതി (പ്രാപിക്കുന്നതിനായി) ക്കായിക്കൊണ്ട് ദേവന്മാർ അർച്ചിക്കുന്നു.

യജുർവേദം.

ഹിരണ്യലിംഗായ നമഃ ദിവ്യലിംഗായ നമഃ
ഭവലിംഗായ നമഃ

അർത്ഥം—കനകലിംഗത്തിന്നായിക്കൊണ്ട് നമസ്കാരം, ദിവ്യലിംഗത്തിന്നായിക്കൊണ്ട് നമസ്കാരം. ഭവനാകിയ ലിംഗത്തിനായിക്കൊണ്ട് നമസ്കാരം.

ബൃഹജ്ജാബാലോപനിഷത്.

ലിംഗരൂപിണം മാം സംപൂജ്യ ചിന്തയന്തി

അർത്ഥം—ലിംഗരൂപമായ എന്നെ നല്ലതിൻവണ്ണം പൂജിച്ച ധ്യാനിക്കുന്നു.

## സദാശിവമൂർത്തിയെപ്പററി

തൈത്തിരീയം.

ബ്രഹ്മശിവോ മേ അസ്തു സദാശിവോം.

അർത്ഥം—സദാശിവമായും പ്രണവാർത്ഥമായും ഇരിക്കുന്ന ബ്രഹ്മമായ ശിവൻ എനിക്ക് (അനുഗ്രഹത്തിനായി) ഇരുന്നുകൊണ്ടാലും.

ശ്രുതിരുദ്രം.

സദാശിവായ ച

അർത്ഥം—സദാശിവന്നായിക്കൊണ്ട് നമസ്കാരം!

## ഉമാമഹേശ്വരമൂർത്തിയെപററി

തൈത്തിരീയം.

നമോ ഹിരണ്യബാഹവേ
അംബികാപതയേ ഉമാപതയേ!!

അത്ഥം—പൊൻകൈ ഉള്ളവന്നും അംബികാപതി ക്കും ഉമാപതിക്കും നമസ്കാരം!

തൈത്തിരീയം—4—6—10.

കൃഷ്ണപിംഗളം, ഊർദ്ധ്വരേതം,
വിരൂപാക്ഷം നമോ നമഃ!!

അർത്ഥം—കറുപ്പുകലൎന്ന പൊൻനിറമുള്ളതും ഊർദ്ധ്വ രേതസ്സോടുകൂടിയതും മുക്കണ്ണോടുകൂടിയതും ആകിയ എല്ലാ രൂപത്തിനും നമസ്കാരം, നമസ്കാരം!

കൈവല്യോപനിഷത്

ഉമാസഹായം പരമേശ്വരം വിഭും
ത്രിലോചനം നീലകണ്ഠം പ്രശാന്തം

അർത്ഥം—ഉമാസഹായനും പരമേശ്വരനും പ്രഭുവും മുക്കണ്ണനും പ്രശാന്തനുമായ ദേവനെ (ഹൃദയത്തിൽ) ധ്യാനിക്കണം.

യജുസ്—രുദ്രം

"നമസ്സോമായ ച ||"

അർത്ഥം—പാർവ്വതീദേവിയോടു കൂടിയവനായി കൊണ്ടു് നമസ്കാരം!

ശരഭമൂർത്തിയെപ്പററി

ഋഗ്വേദം—

"ശരഭായ ഋഷിബന്ധവേ"

അർത്ഥം—മഹർഷികൾക്കു പിതാവാകിയ ശരഭ മൂർത്തിക്കായി നമസ്കാരം!

ത്രിപുരസംഹാരമൂർത്തിയെപ്പററി

യജുർവ്വേദം—

മഹാപുരം ജയന്തീതി
സ ഇഷുസംസ്കർവ്വതാരുദ്രഃ ||

അർത്ഥം—മഹാപുരം എന്ന ത്രിപുരത്തിനെ ജയിപ്പാനായി രുദ്രൻ ബാണത്തെ നിർമ്മിച്ചു.

യജുസ്സ്—രുദ്രസൂക്തം.

"ത്രിപുരാന്തകായ"

അർത്ഥം—ത്രിപ്പുരവൈരിക്ക് നമസ്കാരം!

നീലകണ്ഠമൂർത്തിയെപ്പററി

യജുസ്സ്—ശ്രീരുദ്രം..

നമോ നീലഗ്രീവായ ച ശിതികണ്ഠായ ച ||

അർത്ഥം—നീലകണ്ഠനായിക്കൊണ്ടും ശിതികണ്ഠനായിക്കൊണ്ടും നമസ്കാരം!

കാലാന്തകമൂർത്തിയെപ്പററി

ശ്വേതാശ്വതരീയം 6—16.

കാലകാലോ ഗുണീ സർവ്വവിദ്യഃ

അർത്ഥം—കാലകാലൻ സദ്ഗുണങ്ങളോടുകൂടിയവനും സർവ്വജ്ഞനുമാകുന്നു. (ഇതു് മാർക്കണ്ഡേയൻ യമഭയത്താൽ ശിവലിംഗത്തെ ഗാഢാശ്ലേഷം ചെയ്യവേ, യമപാശത്താൽ ലിംഗത്തോടുകൂടി ബന്ധിക്കപ്പെട്ടപ്പോഠ, ശിവൻ ലിംഗത്തിൽനിന്നും ആവിർഭവിച്ച് ക്രുദ്ധനായി യമനെ വധിച്ച് ഭക്തരക്ഷചെയ്ത കഥാഭാഗത്തെ കുറിക്കുന്ന ശ്രുതത്തിലാകുന്നു.)

ഈശ്വരന്നു് നിവേദിച്ച ഭക്ഷ്യങ്ങളല്ലാതെ മററൊന്നും നാം ഭുജിച്ചുകൂടെന്നു് ജാബാലോപനിഷത്തിൽ പറയുന്നു:—

രുദ്രഭുക്തം ഭുഞ്ജീത, രുദ്രപീതം പിബേത്

രുദ്രാഘ്രാതം ജിഘ്രേത്.

അർത്ഥം—മഹാരുദ്രന്നായിക്കൊണ്ടു് നിവേദ്യം ചെയ്യപ്പെട്ട പ്രസാദത്തെ ഭുജിച്ചുകൊഠക; രുദ്രന്നു് സമർപ്പി

കപ്പെട്ട ജലം, പാൽ മുതലായവയെ കുടിച്ചുകൊൾക; തുന്ന ആരാധന ചെയ്യപ്പെട്ട ചന്ദനം, പുഷ്പം മുതലായവയെ ഘ്രാണിച്ചുകൊൾക.

ഇത്രയും കേട്ടശേഷം ശിഷ്യൻ വീണ്ടും ചോദിച്ചു:—

സ്വാമിൻ, മേൽപറയപ്പെട്ട വാക്യങ്ങളാൽ, വിഗ്രഹാരാധന വേദോക്തമാണെന്ന് എനിക്കു നല്ലവണ്ണം ബോധ്യമായി. എന്നുവരികിലും കല്ലുകൾ, മരങ്ങൾ, ലോഹങ്ങൾ മുതലായവയെക്കൊണ്ടു ശില്പികളാൽ നിർമ്മിക്കപ്പെട്ട ആലയത്തിലും, അതിൽ പ്രതിഷ്ഠിക്കപ്പെട്ട വിഗ്രഹത്തിലും എനിക്ക് ഈശ്വരബുദ്ധിയുണ്ടാകുന്നില്ല. എന്തുകൊണ്ടെന്നാൽ ഈശ്വരൻ സർവ്വവ്യാപിയും, നിർഗ്ഗുണനും, അരൂപനും ആണല്ലോ? യാതൊരു ഗുണവും രൂപവും ഇല്ലാത്ത ഈശ്വരനെ ഉള്ളപടി നിർഗ്ഗുണമായും, അരൂപമായും ധ്യാനിച്ചു ഭജിക്കുന്നവരാണ് ഈശ്വരന്റെ യഥാർത്ഥതത്വം ഗ്രഹിച്ച് ഉപാസിക്കുന്നവരെന്നുള്ളതിൽ സംശയമില്ല. അവർക്കുമാത്രമേ ഫലം സിദ്ധിക്കയുള്ളൂ. നേരേമറിച്ച് മേൽപ്രകാരമുള്ള അവയവങ്ങളോടുകൂടിയ ഖണ്ഡരൂപത്തിന്റെ ധ്യാനം ഈശ്വരപ്രീതിക്കു എങ്ങിനെ കാരണമാകും? തെക്കോട്ടു നടന്നാൽ ശീകരമുള്ള ഹിമാദ്രിയിലെത്തുമോ? എന്റെ ഈ സംശയത്തെ പരിഹരിച്ചുതരുമാറാകണം,

ഗുരു—നല്ലത്; നാം പറയുന്നതു ശ്രദ്ധാപൂർവ്വം കേട്ടുകൊൾക.

എല്ലാ ലോകരും, തന്നെയും തന്റെ ഭാര്യാപുത്രന്മാരെയും സംരക്ഷിച്ചു സുഖിച്ചിരിപ്പാനാഗ്രഹിക്കുന്നു. ഇതിലേക്കായി ഭൂലോകത്തിലുള്ള സർവ്വ സുഖസാധനങ്ങളും അവർക്കു വേണം. ദ്രവ്യാർജ്ജനംകൊണ്ടേ അതു സാധിക്കയുള്ളൂ. ഇതിന്നായി ഓരോരുത്തരും അവരവരുടെ കർമ്മവാസനയനുസ

ത്തിച്ച് ഓരോ തൊഴിലുകളിൽ അതതിനുചിതങ്ങളായ വേഷങ്ങളും ധരിച്ചിരിക്കുന്നു. "ഞാൻ മുമ്പിൽ-ഞാൻ മുമ്പിൽ; അധികം പണവും പേരും എനിക്കെനിക്ക്; ഇതു് മറ്റാരും തൊട്ടുപോകരുതു്; നല്ലതെല്ലാം എൻേറതാണ്" എന്നു ഭാവിച്ച് പ്രവർത്തിക്കുന്നു. തന്മൂലം ഭാവനകൾ-രാഗദ്വേഷാദികൾ പ്രതിനിമിഷം വർദ്ധിക്കുന്നു. അതിനാൽ ഇവരുടെ മനസ്സ് ദുർവ്യാപാരങ്ങൾക്ക് അധീനമായി ഭവിക്കുന്നു. പുണ്യപാപങ്ങളെയും ധർമ്മാധർമ്മങ്ങളെയും മറന്ന് സ്വേച്ഛാചാരന്മാരായി, ഹിംസാശീലന്മാരായി ത്തീരുന്നു. സത്യം, ശാന്തി, സമഭാവന, ജീവകാരുണ്യം, ഈശ്വരവിചാരം മുതലായവ സ്വപ്നത്തിൽപോലും ഉണ്ടാകുന്നില്ല. സംസാരിക്കുക, ഉറങ്ങുക, ക്ലേശിക്കുക, വിഷയങ്ങൾ ഭുജിച്ച് സന്തോഷിക്കുക, ഇത്രയുമാണ് ഇവരുടെ ജീവിതവ്രതം.

ഈ നിലയിൽ കാമഭോഗങ്ങളാൽ അത്യന്തം തടിച്ചും, പലവിധ മോഹങ്ങളാൽ ചുറ്റിത്തിരിഞ്ഞും സദാ ഭ്രമിച്ചുഴന്നുംകൊണ്ടിരിക്കുന്ന മനസ്സുകൊണ്ടാണോ സർവാതീതമായും, ഗുണാതീതമായും ഇരിക്കുന്ന ആ മഹാവസ്തുവിനെ ധ്യാനിച്ച് ഉപാസിപ്പാൻ പോകുന്നതു്? അതു് ഒരിക്കലും സാധിക്കുന്നതല്ല. ഈ വിധത്തിലുള്ള അധികാരികൾ-ഈശ്വരസേവ ചെയ്യുന്നവർ ഈശ്വരപ്രാപ്തിക്കായി തിരിയുന്നപക്ഷം അവരെ പള്ളിക്കൂടത്തിൽ ആദ്യമായി അക്ഷരാഭ്യാസംചെയ്‌വാൻ തുടങ്ങുന്ന ബാലന്മാരോട് തുല്യരായി വിചാരിക്കണം. ആദ്യം ബാലൻ ഒന്നാംക്ലാസ്സിൽ ചേർന്ന് അക്ഷരങ്ങളെ ഒന്നൊന്നായി ഉച്ചരിച്ചുമെഴുതിയും പഠിക്കുന്നു. ക്രമേണ രണ്ടും മൂന്നും നാലും അക്ഷരങ്ങളെ ഒന്നിച്ചേർത്ത് എഴുതി ഓരോ വാക്കുകളാക്കി പഠിക്കുന്നു. ഒന്നുമുതൽ പത്തുവരെ അക്കങ്ങളെയും ഒന്നൊന്നായി പഠിച്ച് ആറ്,

ആയിരം, ലക്ഷംവരെ എഴുതുവാനും വായിക്കുവാനും ശീലിക്കുന്നു. ഇപ്രകാരം ഓരോ ക്ലാസ്സുകൾ കഴിയുന്തോറും വലിയ വാചകങ്ങൾ സ്വയമായി എഴുതുവാനും പ്രബന്ധങ്ങൾ വായിച്ച് അർത്ഥം ഗ്രഹിപ്പാനും സമർത്ഥന്മാരായിത്തീരുന്നു. ആദ്യം കൈവിരൽ പിടിച്ചു കണക്കുകൂട്ടിവന്നിരുന്നവർ മനഃക്കണക്കു ചെയ്‌വാൻ പ്രാപ്തന്മാരായിത്തീരുന്നു. ഒടുവിൽ വലിയ പരീക്ഷകൾ ജയിച്ച് ബിരുദങ്ങളോടുകൂടി പുറത്തുവരുന്നു. പിന്നീട് ഇവർ മററുള്ളവരെ പഠിപ്പിക്കാൻ യോഗ്യന്മാരായ മഹോപാദ്ധ്യായന്മാരായിത്തീരുന്നു. ഈ വിധം ആദ്യമായി ഈശ്വരമാർഗ്ഗത്തിൽ പ്രവേശിക്കുന്ന പ്രാപഞ്ചികന്മാരായ ബാലന്മാർക്ക് ദേവാലയം ഒരു പള്ളിക്കൂടമായി കരുതണം.

പള്ളിക്കൂടത്തിൽ ചെന്നാൽ വിദ്യാർത്ഥികൾക്ക് ചില കൃത്യങ്ങളുള്ളതുപോലെ ആലയത്തിൽ പ്രവേശിക്കുന്ന ഭക്തന്മാർക്കും കൃത്യങ്ങളുണ്ട്. അവ - ഭജനം, കീർത്തനം, ദാസ്യം, അർച്ചനം, ധ്യാനം മുതലായവയാകുന്നു. ഇവയിൽ മനോവാക്കായങ്ങളെ ശീലിപ്പിക്കണം, ഒടുവിൽ അഭ്യാസവശാൽ മനസ്സ് മൂർത്തിധ്യാനത്തിൽ ഉറച്ചുനില്ക്കും. അങ്ങനെ മുമ്പ് വിഷയങ്ങളിൽ ഭ്രമിച്ച് പമ്പരംപോലെ ചുററിത്തിരിഞ്ഞിരുന്ന മനസ്സ് മൂർത്ത്യാകാരം പ്രാപിച്ച് നിശ്ചലമായി ഭവിക്കുന്നു. അപ്പോൾ മുമ്പു സ്ഥൂലമായിരുന്ന മനസ്സ് അതിസൂക്ഷ്മമായിത്തീരുന്നു. ഈ സൂക്ഷ്മമനസ്സിൽ മലം (രാഗദ്വേഷാദി പതിമ്മൂന്നു വൃത്തികൾ) വിക്ഷേപം (വിവിധാകാരരൂപങ്ങളെ സൃഷ്ടിസ്ഥിതിസംഹാരം ചെയ്യുന്ന തൊഴിലായ ചാഞ്ചല്യസ്വഭാവം) ഇവ ഇല്ലാതായിത്തീരുന്നതുകൊണ്ട് സാധകന് ഈശ്വരാനുഗ്രഹത്തിന്നധികാരം ലഭിക്കയും ക്രമേണ ജീവബ്രഹ്മൈക്യഭാവനാരൂപമായ ജ്ഞാനയോഗത്തെ അഭ്യസിക്കുന്നതിന്ന് ഉന്മുഖത സിദ്ധി

ണയും ചെയ്യുന്നു. സരൂപധ്യാനത്തിൽ മനസ്സുറയ്ക്കാത്തവന്ന് അരൂപധ്യാനത്തിൽ മനസ്സുറയ്ക്കുകയില്ല. പള്ളിക്കൂടത്തിൽ ചെന്ന് ക്രമമായി പഠിക്കാത്ത ഒരു കുട്ടി മഹോപാദ്ധ്യായനാകുന്നതെങ്ങനെ? പള്ളിക്കൂടത്തിൽ പോകാൻ മടിക്കുന്നവൻ പഠിപ്പിൽ മിടുക്കനാകയില്ല. ദേവാലയദർശനത്തിൽ ഇഷ്ടമില്ലാത്തവൻ ഭക്തനാകയില്ല. ആലയമെന്നത് സാക്ഷാൽ ലയസ്ഥാനമാണെന്നു പറയാം. നാനാ വിഷയങ്ങളിൽ സദാ ഭ്രമിച്ചുകൊണ്ടിരിക്കുന്ന മനസ്സ് അവയിൽനിന്നും വേർപെട്ട് ഈശ്വരനിൽ അനായാസേന ലയിക്കുന്നതിന്ന് പ്രധാനോപകരണമായിരിക്കുന്നതുകൊണ്ട് ആലയമെന്ന പേര് അന്വർത്ഥമെന്ന് കാണുക,

അരൂപമായ ബ്രഹ്മത്തെ ധ്യാനിപ്പാൻവേണ്ട ബുദ്ധിപരിപാകം ഇല്ലാത്തവർക്ക് വിഗ്രഹത്തിലാണ് ഈശ്വരനെന്നു; ''പ്രതിമാ സ്വല്പബുദ്ധീനാം'' എന്ന് സ്മൃതിയിൽ പറഞ്ഞിരിക്കുന്നു:

ആകയാൽ, നിന്നെപ്പോലെയുള്ള അധികാരികൾക്ക് വിഗ്രഹാരാധന ഒഴിച്ചുകൂടാത്തതാകയാൽ ഇന്നുമുതൽ ദേവാലയത്തെ ആശ്രയിച്ച് ഈശ്വരനെ ഭജിച്ചുകൊള്ളുക.

ശിഷ്യൻ— സ്വാമിൻ, എല്ലാ ബാലന്മാരും ആദ്യം അക്ഷരാഭ്യാസം ചെയ്യുന്നതുപോലെ എല്ലാവരും ആദിയിൽ വിഗ്രഹാരാധന ചെയ്യണമെന്നാണല്ലോ പ്രതിപാദിച്ചത്. അങ്ങനെയെങ്കിൽ, ജ്ഞാനികൾ വിഗ്രഹാരാധന ചെയ്യേണ്ടതില്ലെന്ന് പറയുന്നത് സങ്ഗതമായിത്തന്നെ കരുതാമെന്നുവരും.

ഗുരു— ജ്ഞാനികളും വിഗ്രഹാരാധന ചെയ്യേണ്ടവർതന്നെ. എന്നാൽ അവർ മുജ്ജന്മങ്ങളിലത് ചെയ്തിട്ടുള്ളവരാകകൊണ്ട് അവരുടെ പൂർവജന്മസംസ്കാര

ബലം ഈ ജന്മത്തിലും കാണാം. ഒരുമിച്ചു് അക്ഷരാഭ്യാസമാരംഭിക്കുന്ന വിദ്യാർത്ഥികളിൽ സംസ്കാരഭേദം കാണുന്നതുപോലെ ജന്മനാ ജ്ഞാനികൾ അജ്ഞാനികളെക്കാൾ എത്രയോകോടി മടങ്ങു് മാനസികസംസ്കാരവിഷയത്തിൽ ഉയർന്നവരാകുന്നു. ഒരു മഹോപാദ്ധ്യായൻ ഒരു ബാലനെപ്പോലെ വീണ്ടും അക്ഷരാഭ്യാസം ചെയ്യുന്നെന്നുവച്ചു് ആദ്യം പ്രസ്തുത ഉപാദ്ധ്യായൻ അക്ഷരാഭ്യാസം ചെയ്തിട്ടില്ലെന്നോ ഉപാദ്ധ്യായനെ അതിൽനിന്നും ഒഴിവാക്കിയിരിക്കുന്നു എന്നോ പറയാമോ? ഒരു മഹോപാദ്ധ്യായൻ കുട്ടികൾക്കായിക്കൊണ്ടു് വിദ്യാലയങ്ങൾ നിർമ്മിക്കുക, പാഠപുസ്തകങ്ങളെഴുതുക, അക്ഷരങ്ങളെഴുതി കാട്ടുക, പറഞ്ഞുകൊടുക്കുക മുതലായതു് ചെയ്യുന്നതു് എപ്രകാരമോ അപ്രകാരം ബ്രഹ്മജ്ഞാനികളും, അജ്ഞന്മാരായ ബാലന്മാർക്കു് ഈശ്വരഭക്തിയും ആത്മജ്ഞാനവും ഉണ്ടാകുന്നതിനായി ദേവാലയങ്ങളെ നിർമ്മിച്ചു് അവയിൽ പ്രതിഷ്ഠാദികളും, പൂജാകർമ്മങ്ങൾക്കുപയുക്തമായ എല്ലാ ഏർപ്പാടുകളും ചെയ്തുകൊടുക്കുന്നു. ആകയാൽ ജ്ഞാനികളും പരന്മാരെ ഉദ്ദേശിച്ചു് വിഗ്രഹാരാധന ചെയ്യുന്നവരും ചെയ്യേണ്ടവരുമാണെന്നു് പറയാവുന്നതാണു്.

ശിഷ്യൻ— ഒരു ബാലൻ പള്ളിക്കൂടത്തിൽ ചെന്നാൽ ചെയ്യേണ്ടതെന്തെല്ലാമെന്നു് എനിക്കറിയാം. എന്നാൽ ഒരു ദേവാലയത്തിൽ ചെന്നാൽ പ്രവർത്തിക്കേണ്ടതു് എന്തെല്ലാമെന്നറിയാൻപാടില്ലാത്തതിനാൽ അവയെ കൃപയുണ്ടായി പ്രതിപാദിക്കുമാറാകണം.

ഗുരു— ഈശ്വരഭക്തനാകാൻ ആഗ്രഹിക്കുന്ന ഒരുത്തൻ ദേവാലയത്തിൽ പത്തുവിധം കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാകുന്നു. അവ—1. ശ്രവണം. 2. കീർത്തനം. 3. സ്മരണം.

4. സേവ. 5. അർച്ചനം. 6. ദാസ്യം. 7. വന്ദനം. 8. കൈങ്കൎയ്യം. 9. സഖ്യം. 10. ആത്മനിവേദനം ഇപ്രകാരമാകുന്നു.

1. ശ്രവണം. ഈശ്വരന്റെ കല്യാണഗുണങ്ങളേയും മാഹാത്മ്യങ്ങളേയും, ഈശ്വരൻ ഭക്തന്മാൎക്ക് അരുളിച്ചെയ്ത സാരോപദേശങ്ങളേയും ശ്രദ്ധാപൂൎവ്വം കേൾക്കുന്നതാകുന്നു. പുരാണേതിഹാസാഗമങ്ങളെ കേൾക്കുന്നതും ശ്രവണമാകുന്നു.

2. കീൎത്തനം. ഭഗവാന്റെ തിരുനാമങ്ങളെ കരതാളം കൊട്ടി പാടുന്നതും, ഗാനവാദ്യാദികളോടുകൂടി ജപം ചെയ്യുന്നതും, കീൎത്തനങ്ങൾ പാടി നൃത്തംചെയ്യുന്നതും ആകുന്നു.

3. സ്മരണം. ഭഗവാന്റെ ദിവ്യനാമങ്ങളെ അവിച്ഛിന്നമായി ഭക്തിപൂൎവ്വം ഉച്ചരിച്ചുകൊണ്ടിരിക്കുക; ഭഗവദ്ദിവ്യമൂൎത്തിയെ ആപാദചൂഡവും, വിചാരാന്തരംകൊണ്ട് ഹൃദയഹിതമാകത്തക്കവണ്ണവും സ്മരിക്കുക; ഭഗവദപദാനങ്ങളെ സ്മരിച്ചാനന്ദിക്കുക.

4. സേവ. ദേവാലയത്തിൽ ഭക്തിയോടുകൂടി ചെന്ന് അവിടെ സാന്നിദ്ധ്യം ചെയ്തിരിക്കുന്ന ഉപാസനാമൂൎത്തിയെ സൎവ്വാധാരസ്വരൂപനെന്നു ഭാവിച്ച് ദൎശിച്ചു പൂജിക്കുക.

5. അൎച്ചന. വിഷയാന്തരങ്ങളിൽ മനസ്സിനെ പ്രവേശിപ്പിക്കാതെ പ്രേമത്തോടുകൂടി പത്രപുഷ്പങ്ങളാൽ ഭഗവന്നാമങ്ങളെ ചൊല്ലി അൎച്ചിക്കുന്നതും അൎച്ചിപ്പിക്കുന്നതും ആകുന്നു.

6. ദാസ്യം. ദേവാലയത്തിൽ കോലമിടുക, മെഴുക്കുക, പുഷ്പംപറിക്കുക, മാലകെട്ടുക, തിരുവിളക്കിടുക,

ഉദ്യാനംനിർമ്മിക്കുക, ധൂപംകാട്ടുക, ഭക്തന്മാരെ ശുശ്രൂഷിക്കുക മുതലായവയാകുന്നു.

7. വന്ദനം. ത്ര്യംഗമോ പഞ്ചാംഗമോ അഷ്ടാംഗമോ കൂടി ആയുള്ള നമസ്കാരം ഭക്തിയോടു ചെയ്യുന്നതാകുന്നു.

8. കൈങ്കര്യം. ഈശ്വരാരാധനത്തിന്ന് യോഗ്യമായ ദേവാലയം, മണ്ഡപം, കുളം, മഠം മുതലായവയെ നിർമ്മിക്കുക; ജീർണ്ണോദ്ധാരണംചെയ്യുക; വേദശാസ്ത്ര പുരാണാഗമങ്ങളെ പുസ്തകങ്ങളാക്കി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുക; ഉത്തമഗ്രന്ഥങ്ങളെഴുതിയോ എഴുതിച്ചോ സ്വാർജ്ജിതത്താലോ യാചിച്ചോ ഉണ്ടാകുന്ന ധനംകൊണ്ട് അച്ചടിപ്പിച്ച് പ്രചരിപ്പിക്കുക; മററ് ഈശ്വരവിചാരം പ്രചരിപ്പിക്കാനുള്ള പ്രയത്നങ്ങൾ ചെയ്യുക ഇവയാകുന്നു.

9. സഖ്യം. സകലവിധ ലൌകികകാര്യങ്ങളെയുമുപേക്ഷിച്ച് ഈശ്വരപ്രീതിക്കായിക്കൊണ്ടുള്ള കൃത്യങ്ങളെ ചെയ്തും, ഈശ്വരനെ ഗതി (ബന്ധു) എന്നുറച്ച് സദാകാലവും നിഷ്കളങ്കമായി ഭജിച്ചുകൊണ്ടുമിരിക്കുന്നതാകുന്നു.

10. ആത്മനിവേദനം. ലൌകികവൃത്തികളിൽനിന്നും മനസ്സിനെ നിശ്ശേഷം വേർപെടുത്തി ഏകാഗ്രതയോടുകൂടി മനോവാക്കായങ്ങളായ വിവിധ കരണങ്ങളെയും ഈശ്വരനായിക്കൊണ്ട് സമർപ്പണം ചെയ്ത് ഇടവിടാതെ ഉപാസനാമൂർത്തിയെത്തന്നെ ചിന്തിച്ചുകൊണ്ടും ആനന്ദിച്ചുകൊണ്ട് ഇരിക്കുന്നതാകുന്നു.

ശിഷ്യൻ— സ്വാമിൻ, ദേവാലയത്തിൽ നടത്തേണ്ടതായ എത്രയോ സംഗതികളെപ്പററി ഇത്രയുംനേരം അരുളിച്ചെയ്തു കേട്ടിട്ടും എനിക്കു വിഗ്രഹത്തിൽ സ്വല്പംപോലും പൂജ്യബുദ്ധി ഉണ്ടായിട്ടില്ല. എന്തുകൊണ്ടെന്നാൽ, കാരണ

ത്തിലുള്ള ധർമ്മങ്ങൾ കാര്യത്തിലും ഉണ്ടാകുന്നതാണ്. പഞ്ചസാരയാൽ ഉണ്ടാക്കപ്പെട്ട പലഹാരം മധുരിക്കയും വേപ്പിൻകുരു കൊണ്ടുണ്ടാക്കിയ പലഹാരം കയ്ക്കുകയും ചെയ്യുന്നതാണല്ലൊ. കാര്യങ്ങളായ പലഹാരത്തിലുള്ള മാധുര്യവും കയ്പും, കാരണങ്ങളായ പഞ്ചസാരയേയും വേപ്പിൻകുരുവിനേയും ആശ്രയിച്ചിരിക്കുന്നു. ഒരു കരിമലയിൽനിന്നും വെട്ടിയെടുത്തുണ്ടാക്കിയതാകുന്നു ദേവാലയത്തിലുള്ള വിഗ്രഹം. അതിനാൽ വിഗ്രഹം കാര്യവും, കരിമല കാരണവുമായി. കാര്യത്തിന്റെ ഗുണദോഷം കാരണത്തെക്കൊണ്ടറിയണം. കാരണമായ മലയ്ക്ക് പൂജ്യതയുണ്ടെങ്കിൽ, കാര്യമായ വിഗ്രഹത്തെയും പൂജിക്കുന്നതുകൊണ്ട് വിരോധമില്ല. എന്നാൽ കരിമലയെ ആരും തന്നെ പൂജിച്ചുകാണുന്നില്ല, നേരെമറിച്ച് അതിൽ എല്ലാവരും മലമൂത്രവിസർജ്ജനം ചെയ്യുന്നു, ആട്ടുമാടുകൾ മേയുന്നു, കൂടാതെ അതിൽനിന്നും കല്ലുകൾ വെട്ടി എല്ലാവരും നടക്കുന്ന റോഡുകളിൽ ഇടുകയും ഓവുകല്ലുകളും മററും നിർമ്മിക്കുകയും ചെയ്യുന്നു. ഇതിനാൽ കരിമല ലോകദൃഷ്ടിക്ക് പൂജ്യമല്ലെന്നു വരുന്നു. കാരണമായ കരിമല പൂജാർഹമല്ലാതിരിക്കുന്നതുകൊണ്ട് അതിന്റെ കാര്യമായ വിഗ്രഹത്തിലും പൂജ്യബുദ്ധി തോന്നുന്നില്ല. ഇതിനാലാണ് എനിക്ക് വിഗ്രഹത്തിൽ ഈശ്വരബുദ്ധിയുണ്ടാകാത്തത്.

ഗുരു — കണ്ണുംപൂട്ടി വായിൽവന്നത് വിളിച്ചുപറയുന്ന കൂട്ടക്കാരിൽനിന്നും നീ ഇപ്പോൾ വേർപെട്ട് വഴിയിൽ വന്നുചേർന്നതു സന്തോഷാവഹംതന്നെ. ന്യായവാദം ചെയ്യുന്നവരോട് യഥാർത്ഥം പറയുവാൻ എല്ലാവർക്കും ആനന്ദമുണ്ടാവുകതന്നെ ചെയ്യും.

നീ പറഞ്ഞ ശങ്കയുടെ സാരം, കാരണമായ മലയ്ക്കു പൂജ്യതയില്ലാത്തതുകൊണ്ട് അതിന്റെ കാര്യമായ വിഗ്രഹത്തിലും നിനക്ക് പൂജ്യത തോന്നുന്നില്ലെന്നല്ലേ?

ശിഷ്യൻ— അതെ,

ഗുരു— എന്നാൽ കാൎയ്യകാരണങ്ങളെപ്പററി അല്പം പറയാം; കേട്ടുകൊള്ളുക. കൽമലയിൽനിന്നു വിഗ്രഹം ഉണ്ടാക്കിയതു് അതിന്റെ ഒരു ഭാഗം വെട്ടിയെടുത്താണു്. വിഗ്രഹം ഉണ്ടാവുന്നതിന്നു് ഉപാദാനകാരണം കൽമലയായതുകൊണ്ടു് കൽമല കാരണവും വിഗ്രഹം കാൎയ്യവും തന്നെ. എന്നാൽ ഈ വിഗ്രഹവും കൽമലയും എവിടെനിന്നുണ്ടായി? അവ രണ്ടും പൃഥിവിയിൽനിന്നു് ഉണ്ടായി. ആ പൃഥിവിയോ അപ്പിൽനിന്നും, അപ്പ് അഗ്നിയിൽനിന്നും, അഗ്നി വായുവിൽനിന്നും, വായു ആകാശത്തിൽനിന്നും, ആകാശം പഞ്ചതന്മാത്രയിൽനിന്നും, തന്മാത്ര വിക്ഷേപത്തിൽനിന്നും, വിക്ഷേപം തമോഗുണത്തിൽനിന്നും, തമോഗുണം രജോഗുണത്തിൽനിന്നും, രജോഗുണം സത്വഗുണത്തിൽനിന്നും, സത്വഗുണം മൂലപ്രകൃതിയിൽനിന്നും, മൂലപ്രകൃതി പരാശക്തിയിൽനിന്നും, പരാശക്തി ബ്രഹ്മത്തിൽനിന്നും, ഉണ്ടായതാകുന്നു. വിഗ്രഹം തുടങ്ങി പരാശക്തിവരെയുള്ള എല്ലാ വസ്തുക്കളും ബ്രഹ്മത്തിൽനിന്നു് ഉണ്ടായവയാകയാൽ ഇവ എല്ലാം ബ്രഹ്മത്തിന്റെ കാൎയ്യവും ബ്രഹ്മം കാരണവുമാണു്. വിഗ്രഹത്തിന്റെ ആദികാരണം ബ്രഹ്മമാണെന്നു് ഇതിനാൽ സ്പഷ്ടമായല്ലോ. ഇനി ബ്രഹ്മം പൂജ്യം ജനത്തിന്നു യോഗ്യമോ അയോഗ്യമോ എന്നാണറിയേണ്ടതു്. ലോകത്തിലുള്ള സകല മതവിശ്വാസികളുടെയും ഏക ഈശ്വരൻ ഈ ബ്രഹ്മം തന്നെയാകുന്നു. ഈ ബ്രഹ്മത്തെ ഉദ്ദേശിച്ചാണു് എല്ലാ മതങ്ങളും ആരാധനാക്രമങ്ങളും നിഷ്ഠാനിയമങ്ങളും മററും ആചരിച്ചുപോരുന്നതു്. ബ്രഹ്മമെന്ന നാമത്തിലല്ല എല്ലാവരും

വന്ദിക്കുന്നതെന്നു് ഒരു വ്യത്യാസമേ പറയാനുള്ളു. ആ വ്യത്യാസം നിസ്സാരവുമാകുന്നു.

നാം കുടിക്കുന്ന ദ്രവസാധനത്തിന്നു് മലയാളഭാഷയിൽ വെള്ളമെന്നു് പേർ പറയുന്നു. തമിഴിൽ തണ്ണിയെന്നും തെലുങ്കിൽ നീളു് എന്നും ഹിന്ദുസ്ഥാനിയിൽ പാനി എന്നും, സംസ്കൃതത്തിൽ ജലം എന്നും, ഇംഗ്ലീഷിൽ വാട്ടർ എന്നും ഇപ്രകാരം ഓരോ പേരുകൾ പറയുന്നു. ലോകത്തിൽ എത്ര ഭാഷകളുണ്ടോ അത്രയും വ്യത്യസ്തനാമങ്ങൾ വെള്ളത്തിനുണ്ടായിരിക്കും. എന്നാൽ ഈ നാമവ്യത്യാസം രൂപവ്യത്യാസത്തെ ചെയ്യുന്നില്ല. വെള്ളമെന്നു് പറയുന്ന ദ്രവദ്രവ്യത്തെത്തന്നെയാണു് മറ്റെല്ലാവരും പലവിധ നാമങ്ങളെക്കൊണ്ടു പറഞ്ഞുവരുന്നതെന്നു് മുൻപറഞ്ഞുവല്ലൊ. ഇപ്രകാരം വെള്ളത്തെപ്പോലെയാണു് ബ്രഹ്മം സ്ഥിതിചെയ്യുന്നതു്. ഇതിനെ വേദാന്തികൾ ബ്രഹ്മമെന്നും, ശക്ത്യുപാസകന്മാർ പരാശക്തിയെന്നും, വൈഷ്ണവന്മാർ വാസുദേവനെന്നും, ശൈവന്മാർ പരമേശ്വരനെന്നും, ശിവനെന്നും, ചിലർ യഹോവായെന്നും, മറ്റുചിലർ ഒളി (പ്രകാശം) എന്നും അനേക നാമങ്ങൾ പറഞ്ഞു് ഭജിച്ചും സേവിച്ചും വരുന്നു. അതിനാൽ എല്ലാവർക്കും ബ്രഹ്മം ഒരുപോലെ പൂജാർഹമാണെന്നു് തെളിഞ്ഞിരിക്കുന്നു. ആകയാൽ വിഗ്രഹത്തിന്റെ കാരണമായ ബ്രഹ്മം പൂജാർഹമാണെന്നു വന്നതുകൊണ്ടു് കാര്യമായ വിഗ്രഹത്തെയും നീ വഴിയാകുംവണ്ണം ആരാധിച്ചു സേവിച്ചുകൊള്ളുകയേ വേണ്ടു.

ശിഷ്യൻ— അത്യന്ത സ്ഥൂലവും, സാവയവവും ആകാശത്തിന്റെ അല്പസ്ഥലത്തുമാത്രം വ്യാപിച്ചിരിക്കുന്നതും ആകുന്ന വിഗ്രഹം. അതിനെ പട്ടുകൾ, പുഷ്പമാലകൾ, രത്നാദികളാൽ നിർമ്മിക്കപ്പെട്ട ആഭരണങ്ങൾ മുതലായ

വയെക്കൊണ്ട് അലങ്കരിച്ചിരിക്കുന്നു. ഇപ്രകാരമുള്ള ഒരു വിഗ്രഹത്തെ ഒരാൾ ദർശിക്കുമ്പോൾ ആ ആളുടെ നേത്രഗോളങ്ങളിൽ കൂടി മനോവൃത്തി പ്രത്യക്ഷത്തിലുള്ള വിഗ്രഹത്തിൽ പ്രവേശിക്കുന്നു. അപ്പോൾ മുൻപറഞ്ഞ ലക്ഷണത്തോടുകൂടിയ വിഗ്രഹാകാരത്തിൽ ആയി മനസ്സിന്റെ നില. സൂക്ഷ്മാതിസൂക്ഷ്മനും നിരവയവനും അനന്തകല്യാണഗുണനും സർവ്വവ്യാപിയുമായ ഈശ്വരന്റെ യഥാർത്ഥ ലക്ഷണത്തിൽ മനസ്സ് വ്യാപിച്ച്, തദാകാരമായി സ്ഥിരപ്പെട്ട് ഇരിക്കയല്ലേ വേണ്ടതു്? ഇതല്ലയോ പരമാർത്ഥഭജനം? ഇതിന്ന് എത്ര വിപരീതമായിരിക്കുന്നു വിഗ്രഹാരാധന? മനസ്സ് ഏതിൽ പ്രവേശിക്കുന്നുവോ അതിന്റെ ആകാരമായിരിക്കും മനസ്സിന്റെ ആകാരവും. വസ്ത്രാദ്യലങ്കാരങ്ങളോടു കൂടിയ വിഗ്രഹാകാരമായി പരിണമിച്ചിരിക്കുന്ന മനസ്സ് വ്യാപകനായും, സൂക്ഷ്മനായും അനന്തഗുണങ്ങളോടുകൂടിയവനായുമിരിക്കുന്ന ഈശ്വരന്റെ ആകാരമായി ഭവിക്കുന്നതു് എങ്ങനെ? ഇതു് സംഭവിക്കത്തക്കതല്ലല്ലോ? ഈ കാരണത്താൽ വിഗ്രഹാരാധന ഈശ്വരനെ യഥാർത്ഥമായി ഭജിക്കുന്നതിന് വിരുദ്ധമായിട്ടുള്ളതാണെന്ന് ഞാൻ ബലമായി സംശയിക്കുന്നു.

ഗുരു— അല്ലയോ ശിഷ്യ, നിന്റെ ആ സംശയവും പരിഹരിക്കാം; ശ്രദ്ധാപൂർവ്വം കേട്ടുകൊള്ളുക. മനസ്സിൽ രണ്ടുവിധമായ ജ്ഞാനമുണ്ട്. ഒന്ന് സാമാന്യവും മറ്റൊന്ന് വിശേഷവും. സാമാന്യം സാധനവും, വിശേഷം സാദ്ധ്യവുമാകുന്നു. സാധനം കൂടാതെ സാദ്ധ്യം ഉണ്ടാകയില്ലെന്ന് നിനക്ക് അറിയാവുന്നതാണല്ലൊ. ഉദാഹരണം പറയാം—

* ഇപ്പോൾ യൂറോപ്പിൽ നടക്കുന്ന യുദ്ധത്തെപ്പററി വർത്തമാനപ്പത്രങ്ങൾമൂലം നീ അറിഞ്ഞിരിക്കുമല്ലോ. അതിന്റെ ഒരു വിവരണം ഇവിടെ ഉദ്ധരിക്കാം:—

'ഇന്ത്യയിലുള്ള യോദ്ധാക്കളിൽ മഹാശൂരപരാക്രമന്മാരായ എഴുപതിനായിരം രണശൂരന്മാർ കപ്പലുകളിൽ കയറി യൂറോപ്പിലേക്കു യാത്ര തിരിച്ചു. ഈ കപ്പലുകൾ ലവണസമുദ്രത്തിലെ ഘോരമായടിച്ചുകൊണ്ടിരിക്കുന്ന തിരമാലകളെ ഒന്നൊന്നായി എണ്ണിക്കൊണ്ടുപോകുന്നുവോ എന്നു തോന്നുമാറ് ഇംഗ്ലീഷ് യുദ്ധക്കപ്പലുകളുടെ സഹായത്തോടുകൂടിയും, സുരക്ഷിതമായിട്ടും, ഫ്രാൻസുദേശത്തിന്റെ കരയ്ക്കു ചെന്നെത്തി. അനന്തരം സൈന്യം അവിടെനിന്നും യുദ്ധസ്ഥലത്തേക്കു പുറപ്പെട്ടു. വിശേഷമാതിരിയിലുള്ള ഉടുപ്പുകളും തലപ്പാവുകളും ധരിച്ച് ഗമിച്ചുകൊണ്ടിരിക്കുന്ന യോദ്ധാക്കളുടെ തലപ്പാവുകളിൽ നിന്നും അല്പം കീഴ്പ്പോട്ടു തൂങ്ങിക്കിടക്കുന്ന പുച്ഛങ്ങൾ മന്ദമാരുതനേററിളകിക്കൊണ്ടിരുന്ന കാഴ്ച, ആ രാജ്യനിവാസികൾക്ക് ഒരിക്കലും മറക്കാനാവാത്ത ആശ്ചര്യം ജനിപ്പിച്ചു. ഭടന്മാരുടെ ശരീരങ്ങൾ അവരെ കാണ്മാൻ കുതുകിതചിത്തന്മാരായി ഇരുവശവുംനിന്നിരുന്ന ജനങ്ങളുടെ കൈകളിൽ നിന്ന് ആകാശവീഥിയിൽ കൂടി ഇടവിടാതെ പൊഴിഞ്ഞുകൊണ്ടിരുന്ന പലമാതിരി പുഷ്പമാലകളാലും പുഷ്പച്ചെണ്ടുകളെക്കൊണ്ടും മൂടപ്പെട്ടിരുന്നു. വിശിഷ്യ അവരുടെ ഉടുപ്പുകളിൽ ഫ്രഞ്ചുകാരുടെ മനോഹരമായ ഓരോ ചെറിയ കൊടികൾ കുത്തിവെച്ചിട്ടുള്ളതായും കാണപ്പെട്ടു.

---

* ഗ്രന്ഥരചനാകാലത്ത് ഒന്നാം ലോക മഹായുദ്ധം നടന്നുവരികയായിരുന്നു.

ഇത്രയും വിവരണം ഒരാൾ പത്രം നോക്കി വായിക്കുകയാണ്. വായനക്കാരന്റെ മനസ്സ് നേത്രേന്ദ്രിയങ്ങളിൽകൂടി വെളിപ്പെട്ട് "ഇന്ത്യയിലുള്ള" എന്നതുടങ്ങി "കാണപ്പെട്ട്" എന്നവരെയുള്ള വാക്യങ്ങളിൽ എത്ര അക്ഷരങ്ങൾ ഉണ്ടോ അത്രയും അക്ഷരങ്ങളെ ഒന്നൊന്നായി കടന്നുചെല്ലുന്നു. അവയിൽ അടങ്ങിയിരിക്കുന്ന അക്ഷരങ്ങളുടെ രൂപങ്ങൾ വിവിധാകാരങ്ങളാകുന്നു. എത്ര വ്യത്യസ്തരൂപങ്ങൾ അക്ഷരങ്ങൾക്കുണ്ടോ അത്രയും വ്യത്യസ്തരൂപങ്ങളെ മനസ്സു ധരിച്ചു (തദാകാരമായിത്തീർന്ന്) കഴിഞ്ഞിരിക്കുന്നു. ഇവിടെ അക്ഷരങ്ങളുടെ ഓരോ രൂപത്തെയും, വാക്യങ്ങളുടെ നിയമത്തെയും, വാചകങ്ങളുടെ ഭംഗിയേയും സ്പഷ്ടമായി ഗ്രഹിച്ചത് മനസ്സിന്റെ സാമാന്യജ്ഞാനം ആകുന്നു. സമുദ്രം, കപ്പൽ, യോദ്ധാക്കളുടെ രൂപം, തലപ്പാവിന്റെ വാലുകൾ തൂങ്ങികിടക്കുന്ന സ്ഥിതി, സമ്മാനിക്കപ്പെട്ട പുഷ്പമാലകളുടെ സ്വഭാവം മുതലായവയുടെ രൂപങ്ങളറിഞ്ഞതാകട്ടെ; മനസ്സിന്റെ വിശേഷജ്ഞാനമാകുന്നു. പത്രത്തിൽ ശരിയായവിധം അക്ഷരങ്ങൾ പതിഞ്ഞിരുന്നില്ലെങ്കിൽ സാമാന്യജ്ഞാനം ഉണ്ടാവുന്നതല്ല. സാമാന്യജ്ഞാനം ഉണ്ടായില്ലെങ്കിൽ വിശേഷജ്ഞാനവും ഉണ്ടാകുന്നതല്ല. ഇവിടെ സാമാന്യജ്ഞാനം സാധനവും വിശേഷജ്ഞാനം സാദ്ധ്യവും ആണെന്നു മനസ്സിലാക്കിക്കൊൾക. മനസ്സിന്റെ സാമാന്യജ്ഞാനം (വൃത്തി) അക്ഷരാകാരമായും, വിശേഷജ്ഞാനം (വൃത്തി) സമുദ്രം, യോദ്ധാക്കൾ തുടങ്ങിയവയുടെ ആകാരമായും ഭവിക്കുന്നു. കപ്പലുകൾ, ഭടന്മാർ പുഷ്പമാലകൾ മുതലായവയുടെ രൂപങ്ങൾക്കും അക്ഷരങ്ങളുടെ രൂപങ്ങൾക്കും വ്യത്യാസമുണ്ട്. സമുദ്രം മുതലായവയുടെ രൂപം ഏററവും വലുതും അക്ഷരങ്ങളുടെ രൂപം ഏററവും ചെറുതുമാകുന്നു. ഈ ചെറിയ രൂപങ്ങളോടുകൂടിയ അക്ഷരങ്ങളെ കോർത്തിണക്കീട്ടുള്ള വാക്യപങ്ക്തി

[illegible] സമുദ്രം മുതലായ വലിയ വസ്തുക്കളെ കാട്ടികൊടുക്കുന്നതിനുള്ള ഒരു നേർവഴിയുമാകുന്നു. വഴികൂടാതെ ഉദ്ദിഷ്ടസ്ഥലത്തെത്തുവാൻ പ്രയാസമാണ്. ചെറുതായ, ആകാരത്തോടുകൂടിയ അക്ഷരങ്ങളുടെ രൂപങ്ങളും, ആ അക്ഷരങ്ങളെ അടിച്ചിട്ടുള്ള മഷിയുടെ ചുവപ്പ്, കറുപ്പ് മുതലായ വർണ്ണവ്യത്യാസങ്ങളും യോദ്ധാക്കളുടെ മഹായാത്രയെ ഗ്രഹിക്കുന്നതിന്ന് പ്രതിബന്ധമായി ഭവിക്കുന്നില്ലെന്നല്ല, പ്രത്യുത സാധകമായി ഭവിക്കുന്നു.

ഇതുപോലെയാണ് വിഗ്രഹദർശനം ഈശ്വരന്റെ അനന്തഗുണങ്ങളോടുകൂടിയ വിശേഷജ്ഞാനത്തെ പ്രദാനം ചെയ്യുന്നതിലേക്ക് ഹേതുഭൂതമായ സാമാന്യജ്ഞാനത്തെ ഉദ്ദീപിപ്പിക്കുന്നതെന്ന് കാൺക. അക്ഷരങ്ങൾക്കും യോദ്ധാക്കൾക്കും രൂപവ്യത്യാസം ഉണ്ടായിരുന്നാലും അക്ഷരജ്ഞാനം യോദ്ധാക്കളുടെ ജ്ഞാനത്തെ ഉണ്ടാക്കുന്നുവെന്നുമോർക്ക.

സാവയവമായ വിഗ്രഹത്തിനും നിരവയവമായ ഈശ്വരനും രൂപവ്യത്യാസമുണ്ടെങ്കിലും വിഗ്രഹദർശനം ഭക്തന്മാർക്ക് ഈശ്വരജ്ഞാനത്തെ ഉല്പാദിപ്പിക്കുന്നുവെന്നും, അതേതുവിധത്തിലാണെന്നും വ്യക്തമായല്ലോ.

അക്ഷരങ്ങളിലുള്ള മഷിയുടെ നിറവ്യത്യാസങ്ങൾ യോദ്ധാക്കളുടെ ജ്ഞാനത്തിന്ന പ്രതിബന്ധമല്ല, സാധകമാകുന്നു. അതുപോലെ വിഗ്രഹത്തിലുള്ള വസ്ത്രാഭരണാദികളായ അലങ്കാരങ്ങൾ ഈശ്വരന്റെ യഥാർത്ഥജ്ഞാനത്തെ നിരോധിക്കുന്നില്ലെന്ന് മാത്രമല്ല, സാധകമായിത്തീരുന്നു എന്നറിക.

അക്ഷരങ്ങൾ നല്ലവണ്ണം വ്യക്തങ്ങളായിരുന്നാൽ ശരിയായ സാമാന്യജ്ഞാനത്തേയും അപ്രകാരമുള്ള സാമാന്യജ്ഞാനം സംശയരഹിതമായ വിശേഷജ്ഞാനത്തേയും

ജനിപ്പിക്കുന്നതുപോലെ സുലക്ഷണവും സാലങ്കാരവുമായ വിഗ്രഹത്തിൽനിന്നും ഉണ്ടാകുന്ന സാമാന്യജ്ഞാനം ഈശ്വരന്റെ അനിതരസാധാരണങ്ങളായ അത്ഭുതലക്ഷണങ്ങളെ സ്പഷ്ടമായി ഗ്രഹിക്കുന്നതിനുള്ള വിശേഷജ്ഞാനത്തെ ഉണ്ടാക്കുന്നതാകുന്നു. സാവയവവും അതീവ സ്ഥൂലവും പരിച്ഛിന്നവുമായ വിഗ്രഹത്തിന്റെ ദർശനം ഈശ്വരന്റെ സർവ്വ വ്യാപകത്വാദി മഹാമഹിമസ്സു് യാതൊരു ഭംഗവും വരുത്തുന്നതല്ലെന്നും, നേരെമറിച്ചു് അപ്രകാരമുള്ള മഹിമയെ ഭക്തന്മാൎക്കു് പ്രകാശിപ്പിച്ചുകൊടുക്കുന്നതാണെന്നും മേൽപറഞ്ഞ ന്യായങ്ങളാൽ നിനക്കു് ഇപ്പോൾ ബോദ്ധ്യമായിരിക്കുമല്ലോ?

ആകയാൽ, ഈശ്വരാനുഗ്രഹത്തെ പ്രാപിക്കാൻ ആഗ്രഹിക്കുന്ന നിനക്കു് വിഗ്രഹാരാധനയോളം ശ്രേഷ്ഠമായി മറ്റൊന്നുമില്ലെന്നു ധരിച്ചുകൊള്ളേണ്ടതാണു്.

ശിഷ്യൻ— സ്വാമിൻ, ഈശ്വരനാൽ വ്യാപ്തമായിരിക്കുന്ന സകല ചരാചരവസ്തുക്കളിലും ഈശ്വരന്റെ സാന്നിദ്ധ്യം ഒരുപോലെയുണ്ടല്ലോ. അങ്ങനെയായാൽ ദേവാലയത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള വിഗ്രഹത്തിൽത്തന്നെ പൂജിച്ചേതീരുവെന്നു് നിർബന്ധിച്ചിട്ടാവശ്യമില്ല. അവരവരുടെ കണ്ണിൽകണ്ട വസ്തുക്കളെയെല്ലാം ഈശ്വരനായി കരുതി പൂജിക്കുകയാണു് ഏറെ സൗകര്യം. അങ്ങനെ വരുന്ന പക്ഷവും എന്നെ ദേവാലയത്തിലുള്ള വിഗ്രഹാരാധനയിൽനിന്നും ഒഴിവാകാമല്ലോ.

ഗുരു— കണ്ടതെല്ലാം ഈശ്വരനെന്നുള്ള യഥാർത്ഥമായ ഉറപ്പു വരുന്നതിനുമുമ്പു് എല്ലാറ്റിനേയും ഈശ്വരനെന്നു കരുതിക്കൊള്ളാമെന്നു് നീ പറയുന്നതു് ഒരുവിധം താന്തോന്നിത്തം എന്നേ പറയാൻ കാണുന്നുള്ളൂ. അതുകൊണ്ടു് നീ ആലയത്തിലെ വിഗ്രഹത്തെ ഉപേക്ഷിക്കത്തക്കവണ്ണമല്ല.

ഇതിന് ഒരു ദൃഷ്ടാന്തം പറയാം_

മദ്രാസ് പട്ടണത്തിലുള്ള ഒരു പള്ളിക്കൂടത്തിൽവച്ച് ഒരു ഉപാദ്ധ്യായൻ കുട്ടികളെ ഭൂമിശാസ്ത്രം പഠിപ്പിക്കുന്നു. മദ്രാസ് സംസ്ഥാനത്തിന്റെ ഒരു വലിയ പടം കുട്ടികൾക്ക് നേരിലുള്ള ബോർഡിൽ തൂക്കിയിരിക്കുന്നു. ഉപാദ്ധ്യായൻ പറയുന്ന നദികളം, മലകളം, പട്ടണങ്ങളം മുതലായവയെ ഒന്നൊന്നായി തൊട്ടുകാണ്മവാൻ കുട്ടികളോട് ആജ്ഞാപിക്കുന്നു. കുട്ടികൾ അതിൻപ്രകാരം കൈകൊണ്ട് അവയെ തൊട്ടുകാണിക്കുന്നു. ഇങ്ങിനെ രാമനെന്ന ഒരു വിദ്യാർത്ഥിയോട് മദ്രാസ്പട്ടണത്തെ കാണിക്കുവാൻ ഉപാദ്ധ്യായൻ നിയോഗിച്ചു. ഇതുകേട്ട് രാമൻ ചുമരിനെ തൊട്ടുകാണിച്ചു.

ഉപാദ്ധ്യായൻ— ഹേ രാമ, നീ നക്ക് പോടേ തെററിപ്പോയി; നല്ലവണ്ണം വിചാരിച്ചു തൊട്ടുകാണിക്കുക.

രാമൻ വീണ്ടും മേശയേയും, ബെഞ്ചിനേയും ഡസ്കിനേയും തൊട്ടുകാണിച്ചു.

ഉപാദ്ധ്യായൻ മുഖകണ്ട് കുപിതനായി "നീ മഹാമൂഢൻതന്നെ" എന്നു പറഞ്ഞു.

രാമൻ— സർ, എന്തുകൊണ്ടാണ് എന്നെ മൂഢനെന്നു പറഞ്ഞത്. എനിക്കു മനസ്സിലായില്ലല്ലൊ.

ഉപാദ്ധ്യായൻ—നീ മദ്രാസ്പട്ടണത്തെ തൊട്ടുകാണിക്കാഞ്ഞതിനാലാണ്

രാമൻ— ഞാൻ തൊട്ടുകാണിച്ചതെല്ലാം മദ്രാസ് പട്ടണമാണല്ലൊ.

ഉപാദ്ധ്യായൻ— ശരിക്കല്ലല്ലൊ തൊട്ടതു്. ഇന്നലെ കൃഷ്ണൻ തൊട്ടുകാട്ടിയില്ലേ. അതാണ് മദ്രാസ്പട്ടണം.

രാമൻ__ സർ, കൃഷ്ണൻ കാണിച്ചതു് പടത്തിൽ ഒരു വിശേഷ ചായം കൊടുത്തിട്ടുള്ള ഒരു പൊട്ടിനെ അല്ലയൊ?

ഉപാദ്ധ്യായൻ__ അതേ. അതാണു് മദ്രാസ് പട്ടണം.

രാമൻ__ നാലഞ്ചുമൈലിലധികം വിസ്താരമുള്ള ഈ വലിയ മദ്രാസ പട്ടണം ആ ചെറിയ പൊട്ടാകുന്നതെങ്ങനെ?

ഉപാദ്ധ്യായൻ__ ഇതുകൊണ്ടല്ലേ, ഞാൻ നിന്നെ മടയനെന്നു വിളിച്ചതു്.

രാമൻ__ സർ, എന്തുകൊണ്ടാണു് എന്നെ മടയനെന്നു വിളിച്ചതെന്നു് എനിക്കു് ഇനിയും മനസ്സിലായില്ല. ഞാൻ തൊട്ടുകാട്ടിയതെല്ലാം മദ്രാസപട്ടണമല്ലെന്നായിരിക്കാം സാർ വിചാരിക്കുന്നതു്. അങ്ങനെയാണെങ്കിൽ ഞാൻ തൊട്ടുകാട്ടിയതെല്ലാം എന്തു പട്ടണമാണെന്നു് എന്നെ ഗ്രഹിപ്പിക്കണം.

ഉപാദ്ധ്യായൻ__ നീ അന്തസ്സാരമറിയാത്ത മഹാമൂഢനാണു്, സംശയമില്ല. നീ തൊട്ടുകാട്ടിയവ മദ്രാസ് പള്ളിക്കൂടത്തിലുള്ള ഒരു ചുമരും, മേശയും, ബഞ്ചും, ഡസ്കും ആകുന്നു. അവ എന്റെ ചോദ്യത്തിനുത്തരമായ മദ്രാസ് പട്ടണമാകയില്ല.

രാമൻ__ അങ്ങനെയായാൽ കൃഷ്ണൻ കാണിച്ചതു് മദ്രാസ് പള്ളിക്കൂടത്തിലുള്ള ബോർഡിൽ തൂക്കിയിരിക്കുന്ന പടത്തിൽകാണുന്ന ഒരു പുവപ്പ ചായപ്പൊട്ടാണെന്നു് എനിക്കും പറയാമല്ലൊ?

ഉപാദ്ധ്യായൻ__ ഒരിക്കലും പാടില്ല. മദ്രാസ് പട്ടണം എന്നുതന്നെ പറയണം.

രാമൻ__ പടത്തിൽ കാണുന്ന ആ ചായപ്പൊട്ടു മദ്രാസാവുന്നപക്ഷം ഞാൻ കാണിച്ച ചുമരു മുതലായവയും

മദ്രാസ് പട്ടണം ആവുകയേ ഉള്ളു. എന്തുകൊണ്ടെന്നാൽ; ഞാൻ തൊട്ടുകാട്ടിയവയെല്ലാം മദ്രാസ്പട്ടണത്തിലുള്ള വസ്തുക്കളാകുന്നു. ബൊംബെ പട്ടണത്തിലോ കല്ക്കത്താ പട്ടണത്തിലോ ഉള്ള വസ്തുക്കളെല്ല.

ഉപാദ്ധ്യായൻ— നീ എന്റെ ചോദ്യം വഴിപോലെ ഗ്രഹിച്ചാണോ സമാധാനം പറയുന്നതു്? ഒരിക്കലുമല്ല; നീ തൊട്ടുകാണിച്ചതു് മദ്രാസ് പട്ടണത്തിലുള്ള ഓരോ വസ്തുക്കളാണെന്നും ബോംബയിലോ കല്ക്കട്ടായിലോ ഉള്ളവയല്ലെന്നും ഞാനും സമ്മതിക്കുന്നു. മദ്രാസ് പട്ടണം പടത്തിലുള്ള പൊട്ടിനേക്കാറ എത്രയോ മടങ്ങു വലിയതെന്നുള്ളതാഗവും സമ്മതംതന്നെ. എന്നാൽ നീ കാട്ടിയവ എന്റെ ചോദ്യത്തിന്നു് ഉത്തരമായി വരാൻ തരമില്ല.

രാമൻ—അതെന്തുകൊണ്ടാകുന്നു?

ഉപാദ്ധ്യായൻ— ഞാൻ മദ്രാസ് പട്ടണത്തെ തൊട്ടുകാട്ടുവാൻ നിന്നോടാവശ്യപ്പെട്ടപ്പോറം നീ മദ്രാസിലുള്ള ചില വസ്തുക്കളെ തൊട്ടുകാട്ടുകയാണുണ്ടായതു്. മുഴുവൻ മദ്രാസ് പട്ടണത്തെ കാണിക്കുകയുണ്ടായില്ല.

രാമൻ— ഞാൻ ഇനി മദ്രാസ് പട്ടണത്തിലുള്ള ഓരോ സാധനങ്ങളെയും തൊട്ടുകാട്ടണമെന്നാണോ സാർ പറയുന്നതു്? അതു സാദ്ധ്യമാകുന്നതല്ലല്ലൊ.

ഉപാദ്ധ്യായൻ— നീ തൊട്ടുകാട്ടിയ വസ്തുക്കറം മുഴുവൻ മദ്രാസ് പട്ടണത്തെ കാട്ടുന്നതിന്നു മതിയായവയല്ല; എന്നാൽ നിനക്കു് കാൽനടയായും വണ്ടിയിൽ കയറിയും പോയി ബുദ്ധിമുട്ടാതെ ഇവിടെനിന്നുതന്നെ അനായാസേന മുഴുവൻ മദ്രാസ് പട്ടണത്തെയും തൊട്ടുകാട്ടുവാൻ കഴിയും.

രാമൻ— ആ വിദ്യ എങ്ങിനെയെന്നു് എനിക്കറിയാൻ പാടില്ലല്ലൊ.

ഉപാദ്ധ്യായൻ— എന്നാൽ കേട്ടുകൊള്ളുക: നീ കാട്ടിയ വസ്തുക്കൾ എല്ലാം, മുഴുവൻ മദ്രാസ് പട്ടണത്തെ കുറിക്കുന്ന ഒരു സംജ്ഞയല്ല. അവയെ മുഴുവൻ ഈ പട്ടണത്തിന്റെ സംജ്ഞ ആയി ആരും ഇതേവരെ അംഗീകരിച്ചിട്ടില്ല. എന്നാൽ കൃഷ്ണൻ കാട്ടിയ പൊട്ടിനെ, മദ്രാസ് പട്ടണത്തെ മുഴുവൻ കുറിക്കുന്ന ഒരു സംജ്ഞ (അടയാളം) ആയിട്ടാണ് എല്ലാവരും തീർച്ചപ്പെടുത്തിയിരിക്കുന്നത്. അതിനാൽ ആ പൊട്ടിനെ നീ തൊട്ടുകാണിക്കുക, മദ്രാസ് പട്ടണം മുഴുവനും നീ തൊട്ടുകാണിച്ചതായി ഞാനും നിന്റെ സഹപാഠികളും സമ്മതിച്ചുകൊള്ളും.

രാമൻ— ഞാൻ മുമ്പ് ധരിച്ചതു് തെറ്റുതന്നെ. മായെനെന്നു വിളിച്ചതു് ശരിയാകുന്നു. പടത്തിൽ കാണുന്ന പൊട്ടുതന്നെ മദ്രാസ്. ഇതിൽ എനിക്കു യാതൊരു സംശയവുമില്ല. പൊട്ടിനെ ഉപേക്ഷിച്ച് പല വസ്തുക്കളും തൊട്ടുകാണിച്ചതു് എന്റെ താന്തോന്നിത്തംതന്നെ.

മേലുദാഹരിച്ച പടത്തിൽ മദ്രാസ് പട്ടണത്തെ പ്രതിനിധീകരിക്കുന്ന സംജ്ഞയായ പൊട്ട്, ദേവാലയത്തിലുള്ള വിഗ്രഹത്തിന്റെ സ്ഥാനം വഹിക്കുന്നു. രാമൻ ചുമരു തുടങ്ങി പല വസ്തുക്കളെയും തൊട്ടുകാട്ടിയതു്, കണ്ണിൽകണ്ട വസ്തുക്കളെയെല്ലാം ഈശ്വരനായി കരുതി പൂജിക്കുന്നതിന്നു് സമമാകുന്നു. പടത്തിൽ കാണപ്പെട്ട പൊട്ടു്, മുഴുവൻ മദ്രാസ് പട്ടണത്തെ ഗ്രഹിപ്പിക്കുന്നതിന്നു് എങ്ങനെയൊരു സംജ്ഞയായിരുന്നുവോ അങ്ങനെതന്നെ ദേവാലയത്തിലുള്ള വിഗ്രഹം നിത്യശുദ്ധബുദ്ധചൈതന്യസ്വരൂപനായ ഈശ്വരന്റെ സമ്പൂർണ്ണലക്ഷണങ്ങളെ ഭക്തന്മാർക്ക് അനായാസേന ഗ്രഹിപ്പിക്കുന്നതിനുള്ള ഒരു അടയാളമാകുന്നു.

ദേവാലയത്തിലുള്ള വിഗ്രഹത്തെ പൂജിക്കുന്നതിനേക്കാരം ലോകത്തിൽ കാണുന്ന എല്ലാ വസ്തുക്കളേയും പൂജിച്ചുകൊള്ളുന്നതാണ് ഏറെ സൗകര്യമെന്നു നീ മുമ്പ് പറഞ്ഞിരുന്നുവല്ലോ. അതു ശരിയല്ല. ഉപാദ്ധ്യായൻ രാമനോട് മദ്രാസ് പട്ടണം മുഴുവൻ കാട്ടുവാൻ പറഞ്ഞപ്പോരം, മദ്രാസ് പട്ടണത്തെ മുഴുവൻ തൊട്ടുകാട്ടുന്നതിന് തന്നെക്കൊണ്ട് വളരെ പ്രയാസമാണെന്നു രാമൻ ഉപാദ്ധ്യായനോട് അറിയിക്കുകയുണ്ടായില്ലേ? പിന്നീട് അധികം കായക്ലേശമൊന്നും കൂടാതെയും സർവത്ര ചുററിത്തിരിയാതെയും ഉപാദ്ധ്യായന്റെ ഉപദേശപ്രകാരം ഒടുവിൽ പടത്തിൽ മദ്രാസ് പട്ടണത്തെ കാണിച്ചുകൊടുത്തു. അതുപോലെ കണ്ടതെല്ലാം ഈശ്വരനെന്നു കരുതി പൂജിക്കുന്നതു അത്യന്തം ക്ലേശാവഹവും, ആലയത്തിലുള്ള വിഗ്രഹത്തെ ആരാധിക്കുന്നതു് സുഖാവഹവുമാണെന്നറിക.

ഇനിയും പ്രസ്തുത വിഷയത്തിൽ സന്ദേഹങ്ങളുള്ള പക്ഷം ചോദിച്ച് നിവൃത്തി വരുത്തിക്കൊള്ളാം.

ശിഷ്യൻ— ആജ്ഞപോലെ. സർവ്വവ്യാപിയായ ബ്രഹ്മമാണ് ഈശ്വരനെന്ന് സ്ഥാപിച്ചുവല്ലോ. മമതാഹങ്കാരങ്ങരം ബ്രഹ്മത്തിലില്ല. പാമരന്മാരാകട്ടെ ഗൃഹത്തിലും ദേശത്തിലും മമത വെച്ചുകൊണ്ട് ഇന്ന വീട്ടുകാരനെന്നും ഇന്ന ദേശക്കാരനെന്നും അഭിമാനിക്കുകയും വ്യവഹരിക്കുകയും ചെയ്യുന്നു. ഈ മമതയാണ് സംസാരമെന്നതിന് പ്രമാണം.

"പുത്ര മിത്ര കളത്രേഷു ദേശ ജാതി ജനേഷു ച
മമതാ യദി സോദ്ധ്യാസഃ സംസാരഃ പരികീർത്തിതഃ"

ഇങ്ങനെയിരിക്കെ, ഓരോ ദേശത്തിലും ഓരോ ദേവാലയം നിർമ്മിച്ച് പ്രതിഷ്ഠ നടത്തി ആ പ്രതിഷ്ഠിത വിഗ്ര

ഹരത്തെ, തത്തദ്ദേശ്യങ്ങൾക്കു വ്യാപ്തി എത്രമാത്രമുണ്ടോ അവിടെ നിവസിക്കുന്ന സർവ്വരുടേയും ദേവനെന്നു വ്യവഹരിച്ചുവരുന്നതു സംഗതമാകുന്നതെങ്ങനെ? കൊടുങ്ങല്ലൂർ ഭഗവതി, കാശി വിശ്വനാഥൻ, മധുര മീനാക്ഷി, ഗുരുവായൂരപ്പൻ, വൈക്കത്തപ്പൻ ഇത്യാദി അസംഖ്യം പേരുകൾ പ്രസിദ്ധങ്ങളാണല്ലോ. "ആ ദിക്കുകാരുടെ ദേവൻ, ഈ ദിക്കുകാരുടെ ദേവൻ" എന്നു, പരക്കെ ജനങ്ങൾ പറഞ്ഞു വരുന്നു. ചില ക്ഷേത്രങ്ങളിലുള്ള ദേവൻ വെളിച്ചപ്പാടിൽ ആവേശിച്ചു "എന്റെ ഉണ്ണികളെ, വരുവിൻ! നിങ്ങൾ ഒന്നുകൊണ്ടും ഭയപ്പെടേണ്ട" എന്നു അനുഗ്രഹിക്കുന്നതും കാണാറുണ്ടു. ഇതിനും പുറമേ വൈക്കത്തപ്പന്റെ പുരയിടം അമ്പലപ്പുഴ കൃഷ്ണന്റെ നിലം എന്നും, ഈ ദേവനു ഒരു വർഷത്തിൽ നെല്ലായിട്ടു ഇത്ര പറയും, പണമായിട്ടു ഇത്ര സംഖ്യയും ആദായം വരുന്ന സ്വത്തുക്കൾ ഉണ്ടെന്നും പറഞ്ഞു വരുന്നു. തിരുവാഭരണങ്ങൾക്കും, ഉത്സവവിഗ്രഹങ്ങൾക്കും പ്രത്യേക ലിസ്റ്റും ഉണ്ടു. നൈവേദ്യത്തിനു ദിനംപ്രതി ഇത്ര പറ, ഇത്ര നാഴി അരിയും പാലും മറ്റും വേണമെന്നും നിശ്ചയിച്ചിട്ടുണ്ടു. ഈ ദേവന്റെ തിരു ആടകൾ അലക്കുന്ന വെളുത്തേടൻ ഇന്നവനാണു എന്നും മറ്റുമുള്ള നിയമങ്ങളുമുണ്ടു. എന്തിനു, ഒരു ദുഷ്പ്രഭുവിനെപ്പോലും അതിശയിക്കത്തക്കവിധത്തിൽ, അതിററ ധനധാന്യങ്ങളെ കൂട്ടിക്കൂട്ടി ഒരു മലപോലെയാക്കി അവയെ ഓരോ ദേവന്മാരും ചുമന്നുകൊണ്ടിരിക്കുന്നു. ഇതു നോക്കുമ്പോൾ അജ്ഞാനികളായ സംസാരികൾക്കും ദേവന്മാർക്കും യാതൊരു വ്യത്യാസവും ഇല്ലെന്നു തോന്നിപ്പോകും. ദേവന്മാർ പണം കൊടുക്കൽ വാങ്ങൽ നടത്തുന്നുമുണ്ടു. അവർക്കു ചിലപ്പോൾ കോർട്ടുവ്യവഹാരങ്ങളിലും സംബന്ധിക്കേണ്ടിവരുന്നു. ദേവാലയം ജീർണ്ണിച്ചാൽ ദേവൻ കോപിക്കുമെന്നു

ഭയന്ന് ദേശവാസികൾ തങ്ങളുടെ സന്താനങ്ങൾക്കായി
ക്ലേശിച്ചുണ്ടാക്കിവച്ചിട്ടുള്ള ധനത്തിന്റെ വലിയഭാഗങ്ങൾ
ചെലവുചെയ്തു് കല്ലുകൊണ്ടും തേക്കിൻതടികൊണ്ടും അതി
വിശേഷമായിട്ട് ആലയങ്ങളെ പുനരുദ്ധരിച്ചുകൊടുക്കുന്നു.
രാജാക്കന്മാർ പ്രജകളിൽനിന്നും കരം പിരിച്ച് ഭണ്ഡാര
ത്തിൽ മുതൽ കൂട്ടുന്നപോലെ, ദേവന്മാർ വഴിപാടെന്ന പേ
രിൽ കരംപിരിച്ച് ദേവസ്വം ഭണ്ഡാരത്തിൽ ധനം വർദ്ധി
പ്പിക്കുന്നു. കരംകൊടുക്കാത്തവരെ രാജഭൃത്യന്മാർ പലവിധ
ഉപദ്രവങ്ങളും ചെയ്തു് കരം വസൂൽ ചെയ്യുന്നതിന് പുറമെ
താമസിച്ചതിന് പിഴയും വസൂലാക്കുന്നതുപോലെ, വഴി
പാട്ട് നിശ്ചിത സമയത്തിൽ എത്തിക്കാഞ്ഞാൽ ദേവഭൃത്യ
ന്മാരായ ദുർദ്ദേവതകളെ വിട്ട് ഉപദ്രവിപ്പിച്ചു, മുടക്കം വരു
ത്തിയതിനും കാലതാമസപ്പെടുത്തിയതിനും പ്രായശ്ചി
ത്തത്തോടുകൂടി വഴിപാട് സംഖ്യ ഈടാക്കുകയും ചെയ്യുന്നു.
ചില ക്ഷേത്രങ്ങളിൽ വിശേഷ ആഭരണങ്ങൾ ധരിച്ച്
ദർശനത്തിന് ചെന്നവരോട് ദേവൻ, അവയഴിച്ച് നടയ്ക്കു
വെച്ചിട്ട് മടങ്ങിപ്പോകാൻ ആവശ്യപ്പെട്ടതായും കൊടുക്കാ
ത്തവർക്ക് ആഭരണമണിഞ്ഞിരുന്ന അംഗത്തിന് സുഖ
ക്കേടും, കൊടുത്തവർക്ക് സുഖവും കിട്ടിയതായും കേൾവി
യുണ്ട്. കൂടാതെ കൃഷിക്കാർ നട്ടുണ്ടാക്കുന്ന എല്ലാ സാധന
ങ്ങളും ആദ്യമായി കായ്ക്കുമ്പോൾ ആ പുതിയ
ഫലം ദേവനു കൊടുക്കണമെന്നും അങ്ങനെ ചെ
യ്യാഞ്ഞാൽ ദേവൻ കുപിതനാകുമെന്നും വിശ്വസിച്ചു
വരുന്നവരും കാണപ്പെടുന്നു. അവർ ആദിഫലം ദേവന്
അർപ്പിക്കുന്നതിന് പുറമേ മററുള്ളവരും തങ്ങളെ അനുക
രിക്കണമെന്ന് ചട്ടംകെട്ടുന്നു. ഒരു ഉണ്ണി പിറന്നാൽ ക്ഷേത്ര
ത്തിൽ കൊണ്ടുചെന്ന് ചോറു കൊടുക്കുകയും ദേവന്റെ
പേരിടുകയും ചെയ്യാഞ്ഞാൽ ദേവന് ക്രമത്തിലധികം

ഫലിതവും ഉണ്ടാകുമെന്നാണ് മറ്റൊരു വിശ്വാസം. മാത്ര
മല്ല; ദേവകാൎയ്യം വല്ലതും മുടങ്ങിക്കിടക്കെ അതു ശരിയാ
ക്കാതെ തന്റെ സ്വന്തം കാൎയ്യങ്ങൾ ഒന്നും അന്വേഷിച്ചു
പോകരുതെന്നും ചിലരുടെയിടയിൽ വലിയ നിബന്ധ
നയുണ്ട്. പഴനി ആണ്ടവൻ കാവടിക്കാൎക്ക് പാൽകൊടു
ക്കുന്നതിനും പലരേയും പറ്റം കെട്ടുകയല്ല; നിൎബന്ധി
ക്കതന്നെ ചെയ്തിട്ടുള്ളതായി പറഞ്ഞു കേട്ടിട്ടുണ്ട്.

എല്ലാംകൊണ്ടും വിചാരിക്കുമ്പോൾ ഈ സ്ഥാപനം
ഈശ്വരമാഹാത്മ്യത്തെ പൊതുവെ അപകീൎത്തിപ്പെടു
ത്തുന്നതായി തെളിയുന്നതുകൊണ്ട് ഇതു് നിശ്ശേഷം ഭൂമു
ഖത്തുനിന്ന് നിൎമ്മാൎജ്ജനം ചെയ്യപ്പെടുന്നതാണ് ശ്രേയ
സ്കരം. ജനങ്ങൾക്ക് ഇതുനിമിത്തം ഉണ്ടായിക്കൊണ്ടി
രിക്കുന്ന പലവിധ ശല്യങ്ങൾ ഇങ്ങനെ ചെയ്തല്ലാതെ
കുറയുകയില്ല. ലോകത്തിന് ആശ്വാസവും ലഭിക്കു
കയില്ല.

അങ്ങനെ ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെട്ടാൽ ഈശ്വര
ഭജനം ലോകത്തിൽനിന്ന് അപ്രത്യക്ഷമാവുമെന്ന് ശങ്കി
ക്കേണ്ടതില്ല. ഈശ്വരഭജനം ചെയ്യുന്നതിന് താന്താങ്ങ
ളുടെ ഗൃഹങ്ങൾ മതിയാവും. ഈശ്വരനാൽ വ്യാപ്തമാ
യിട്ടുള്ള സകലവസ്തുക്കളും ഈശ്വരൻതന്നെ ആണെന്നാ
ണല്ലോ സിദ്ധാന്തം. ആ സ്ഥിതിക്ക് എല്ലാവരുടെയും
ഭവനങ്ങൾ ദേവാലയങ്ങളാണെന്നും, അവയിൽ വസി
ക്കുന്ന മനുഷ്യരുടെ ശരീരങ്ങൾ ദേവന്റെ ഗൎഭഗൃഹങ്ങളാ
ണെന്നും, സ്ത്രീപുരുഷന്മാർ ധരിക്കുന്ന എല്ലാ ആഭരണ
ങ്ങളും വസ്ത്രങ്ങളും തിരുവാഭരണങ്ങളും തിരുവാടകളുമാ
ണെന്നും, കുളിക്കുന്നതെല്ലാം അഭിഷേകമാണെന്നും, ഭക്ഷി
ക്കുന്നതെല്ലാം നൈവേദ്യമാണെന്നും വിളക്കുകളെല്ലാം തിരു
വിളക്കാണെന്നും സംസാരിക്കുന്നതെല്ലാം സ്തോത്രങ്ങളാ

ണെന്നും ചെയ്യുന്നതെല്ലാം പൂജയാണെന്നും, എല്ലാ വസ്തുക്കളും ദേവാരാധനയ്ക്കുള്ള ഉപകരണമാണെന്നും കരുതുന്നതിൽ എന്താണ് അസാംഗത്യം? ഇങ്ങനെ എല്ലാവരും ചെയ്യുന്നപക്ഷം ഈശ്വരന്റെ സർവ്വവ്യാപകത്വത്തിന് അതു് ഉപോൽബലകമായി ഭവിക്കുന്നതുമാണ്.

ഗുരു:— ഹേ ശിഷ്യ, നിന്നെപ്പോലെയുള്ള ജനങ്ങളാൽ നിറയപ്പെട്ട ദേശങ്ങളിൽ നിവസിക്കുന്നവർ ദേവാലയങ്ങളോട് അനുവർത്തിക്കുന്ന രീതിയെ ആണല്ലോ നീ ഇതുവരെ പറഞ്ഞതു്. അതുകൊണ്ടുതന്നെ ഇത്തരക്കാരുടെ ബുദ്ധിവൈഭവം എത്രമാത്രമുണ്ടെന്ന് സുഗ്രാഹമാകുന്നു. ഓരോ ദേശക്കാരുടെയും ബുദ്ധികളുള്ള താരതമ്യത്തെ ആശ്രയിച്ചാണ് അതാതു ദേശങ്ങളിലുള്ള ദേവാലയങ്ങളുടെ നടത്തിപ്പുകൾ. ജനങ്ങളിലുള്ള ധർമ്മങ്ങളെ ഈശ്വരനിലും ദേവാലയത്തിലും ചുമത്തുന്നതു് ശരിയല്ല. കറുപ്പുടുപ്പു ധരിച്ചവർ സ്വശരീരം വെളുപ്പായും കണ്ണാടിയിൽ കാണുന്നതുപോലെ നീ പറഞ്ഞ കാരണങ്ങളും കാര്യങ്ങളും ഈശ്വരന്റേതല്ലെന്നും മറിച്ച് ലോകത്തിന്റേതാണെന്നും വഴിയേ തെളിയും. ആദ്യമായി ആലയസ്ഥാപനം അനാവശ്യമെന്നു് പറഞ്ഞതിനെപ്പറ്റി ചിന്തിക്കാം.

സംസാരികരും അർത്ഥ പുത്ര ദാരൈഷണകളിൽപെട്ട് ഭ്രമിക്കുന്നു. കേവലം ലൗകികങ്ങളായ_ഭൗതികഫലപ്രദങ്ങളായ_ശാസ്ത്രങ്ങൾ പഠിച്ച് വിദ്വന്മന്യന്മാരായി, ദ്രവ്യാർജ്ജനതൽപ്പരന്മാരായി, വ്യവഹാരശീലന്മാരായി, മത്സരബുദ്ധികളായി വിഷയാസക്തന്മാരായി, ഭക്തിഹീനന്മാരായി, സ്ഥൂലദൃക്കുകളായി, നാനാവിധ സംസാരവിഷയങ്ങളിൽ മനസ്സിനെ ഇടവിടാതെ വ്യാപരിപ്പിച്ചുകൊണ്ടുഴലുന്നവരായിരിക്കുന്ന മനുഷ്യരിൽ, ഒരുവനൊരിക്കൽ ഈശ്വരാഭിമുഖനായിത്തീർന്ന് ഉത്കർഷം

പ്രാപിക്കാനാഗ്രഹിച്ചുവെന്നുവരാം. അപ്പോഠം അവന് ഏതെങ്കിലും ഒരു വസ്തുവിൽ ഈശ്വരനേ ധ്യാനിക്കേണ്ടിയിരിക്കുന്നു. ആദിയിൽ ധ്യേയവസ്തുവിൽ മനസ്സുറയ്ക്കാതെ കാററിലേ പഞ്ഞിപോലെ പറക്കുന്നതായി അനുഭവപ്പെടും. അപ്പോഴാണ് തനിക്കു പള്ളിക്കൂടത്തിൽനിന്നും ലോകപരിചയത്തിൽ നിന്നും സിദ്ധിച്ചിട്ടുള്ള വിദ്യയെല്ലാം കേവലം സംസാരിക്കുവാനും കുക്ഷിരക്ഷയ്ക്കും അല്ലാതെ മനസ്സുറപ്പിക്കുന്നതിലേക്ക് ഒട്ടുംതന്നെ സഹായകമല്ലെന്ന് ബോദ്ധ്യപ്പെടുന്നതു്. അവൻ പശ്ചാത്തപിക്കുകയും, തൻെറ മേൽഗതിക്ക് വേറേ ഒരു പള്ളിക്കൂടം കൂടിയേ കഴിയൂ എന്ന് മനസ്സിലാക്കുകയും ചെയ്യുന്നു. ഈ പള്ളിക്കൂടമാണ് ദേവാലയം. ഭ്രാന്തചിത്തന്മാരായ സംസാരികളുടെ മനസ്സിനെ ഏകാഗ്രപ്പെടുത്തി അവരെ ക്രമത്തിൽ കേന്ദ്രന്മാരാക്കിത്തീർക്കുന്നതിലേക്കു ദേവാലയമല്ലാതെ വേറെ വിദ്യാലയമില്ല.

മനുഷ്യർ വസിക്കുന്ന ഭവനങ്ങളെ ദേവാലയമാക്കാമല്ലോ എന്നുള്ള നിൻെറ വാദം സാധുവല്ല; എന്തെന്നാൽ അവ ദേവാലയമാകയില്ല. മനുഷ്യരുടെ സമ്പാദ്യവും ഈശ്വരൻേറതാകയില്ല.

ഒരു ദേശത്തിലുള്ള ഓരോവീട്ടിലും ചെന്ന് "ഇതാരുടെ വീടാണ്? ഇതിൽ ആരു വസിക്കുന്നു? ഈ വസ്തുക്കളെല്ലാം ആരുടെ? ഇവർ എന്തുചെയ്തുകൊണ്ടിരിക്കുന്നു? ഇതെല്ലാം ആർക്കു ഭക്ഷിക്കാനാണുണ്ടാക്കിയിരിക്കുന്നതു്? എന്നും മററും ചോദിച്ചുനോക്കുക.

അപ്പോഠം "ഇതു് എൻെറ വീടു്, ഇതിൽ വസിക്കുന്നവൻ ഞാൻ, കാണപ്പെട്ട വസ്തുക്കളെല്ലാം എൻേറതാണു്. എനിക്കും എൻെറ കുഞ്ഞുങ്ങഠക്കും മാത്രമായിട്ടാണ്

മദ്രാസ് പട്ടണം ആവുകയേ ഉള്ളു. എന്തുകൊണ്ടെന്നാൽ; ഞാൻ തൊട്ടുകാട്ടിയവയെല്ലാം മദ്രാസപട്ടണത്തിലുള്ള വസ്തുക്കളാകുന്നു. ബോംബെ പട്ടണത്തിലോ കല്കത്താ പട്ടണത്തിലോ ഉള്ള വസ്തുക്കളല്ല.

ഉപാദ്ധ്യായൻ— നീ എന്റെ ചോദ്യം വഴിപോലെ ഗ്രഹിച്ചാണോ സമാധാനം പറയുന്നതു്? ഒരിക്കലുമല്ല; നീ തൊട്ടുകാണിച്ചതു് മദ്രാസ് പട്ടണത്തിലുള്ള ഓരോ വസ്തുക്കളാണെന്നും ബോംബെയിലോ കല്ക്കട്ടായിലോ ഉള്ളവയല്ലെന്നും ഞാനും സമ്മതിക്കുന്നു. മദ്രാസ് പട്ടണം പടത്തിലുള്ള പൊട്ടിനേക്കാൾ എത്രയോ മടങ്ങു വലിയതെന്നുള്ളതും സമ്മതംതന്നെ. എന്നാൽ നീ കാട്ടിയവ എന്റെ ചോദ്യത്തിന്നു് ഉത്തരമായി വരാൻ തരമില്ല.

രാമൻ— അതെന്തുകൊണ്ടാകുന്നു?

ഉപാദ്ധ്യായൻ— ഞാൻ മദ്രാസ് പട്ടണത്തെ തൊട്ടുകാട്ടുവാൻ നിന്നോടാവശ്യപ്പെട്ടപ്പോൾ നീ മദ്രാസിലുള്ള ചില വസ്തുക്കളെ തൊട്ടുകാട്ടുകയാണുണ്ടായതു്. മുഴുവൻ മദ്രാസ് പട്ടണത്തെ കാണിക്കുകയുണ്ടായില്ല.

രാമൻ— ഞാൻ ഇനി മദ്രാസ് പട്ടണത്തിലുള്ള ഓരോ സാധനങ്ങളേയും തൊട്ടുകാട്ടണമെന്നാണോ സാർ പറയുന്നതു്? അതു സാദ്ധ്യമാകുന്നതല്ലല്ലൊ.

ഉപാദ്ധ്യായൻ— നീ തൊട്ടുകാട്ടിയ വസ്തുക്കൾ മുഴുവൻ മദ്രാസ് പട്ടണത്തെ കാട്ടുന്നതിന്നു മതിയായവയല്ല; എന്നാൽ നിനക്കു് കാൽനടയായും വണ്ടിയിൽ കയറിയും പോയി ബുദ്ധിമുട്ടാതെ ഇവിടെനിന്നുതന്നെ അനായാസേന മുഴുവൻ മദ്രാസ് പട്ടണത്തേയും തൊട്ടുകാട്ടുവാൻ കഴിയും.

രാമൻ— ആ വിദ്യ എങ്ങിനെയെന്നു് എനിക്കറിയാൻ പാടില്ലല്ലോ.

ഉപാദ്ധ്യായൻ— എന്നാൽ കേട്ടുകൊള്ളുക: നീ കാട്ടിയ വസ്തുക്കൾ എല്ലാം, മുഴുവൻ മദ്രാസ് പട്ടണങ്ങളെ കുറിക്കുന്ന ഒരു സംജ്ഞയല്ല. അവയെ മുഴുവൻ ഈ പട്ടണത്തിന്റെ സംജ്ഞ ആയി ആരും ഇതേവരെ അംഗീകരിച്ചിട്ടില്ല. എന്നാൽ കൃഷ്ണൻ കാട്ടിയ പൊട്ടിനെ, മദ്രാസ് പട്ടണത്തെ മുഴുവൻ കുറിക്കുന്ന ഒരു സംജ്ഞ (അടയാളം) ആയിട്ടാണ് എല്ലാവരും തീർച്ചപ്പെടുത്തിയിരിക്കുന്നതു്. അതിനാൽ ആ പൊട്ടിനെ നീ തൊട്ടുകാണിക്കുക, മദ്രാസ് പട്ടണം മുഴുവനും നീ തൊട്ടുകാണിച്ചതായി ഞാനും നിന്റെ സഹപാഠികളും സമ്മതിച്ചുകൊള്ളും.

രാമൻ— ഞാൻ മുമ്പു ധരിച്ചതു് തെറ്റുതന്നെ. മായനെന്നു വിളിച്ചതു് ശരിയാകുന്നു. പടത്തിൽ കാണുന്ന പൊട്ടുതന്നെ മദ്രാസ്. ഇതിൽ എനിക്കു യാതൊരു സംശയവുമില്ല. പൊട്ടിനെ ഉപേക്ഷിച്ചു് പല വസ്തുക്കളും തൊട്ടുകാണിച്ചതു് എന്റെ താന്തോന്നിത്തംതന്നെ.

മേലുദാഹരിച്ച പടത്തിൽ മദ്രാസ് പട്ടണത്തെ പ്രതിനിധീകരിക്കുന്ന സംജ്ഞയായ പൊട്ടു്, ദേവാലയത്തിലുള്ള വിഗ്രഹത്തിന്റെ സ്ഥാനം വഹിക്കുന്നു. രാമൻ ചുമരു തുടങ്ങി പല വസ്തുക്കളെയും തൊട്ടുകാട്ടിയതു്, കണ്ണിൽകണ്ട വസ്തുക്കളെയെല്ലാം ഈശ്വരനായി കരുതി പൂജിക്കുന്നതിന്നു് സമമാകുന്നു. പടത്തിൽ കാണപ്പെട്ട പൊട്ടു്, മുഴുവൻ മദ്രാസ് പട്ടണത്തെ ഗ്രഹിപ്പിക്കുന്നതിന്നു് എങ്ങനെയൊരു സംജ്ഞയായിരുന്നുവോ അങ്ങനെതന്നെ ദേവാലയത്തിലുള്ള വിഗ്രഹം നിത്യശുദ്ധബുദ്ധചൈതന്യസ്വരൂപനായ ഈശ്വരന്റെ സമ്പൂർണ്ണലക്ഷണങ്ങളെ ഭക്തന്മാർക്കു് അനായാസേന ഗ്രഹിപ്പിക്കുന്നതിനുള്ള ഒരു അടയാളമാകുന്നു.

ദേവാലയത്തിലുള്ള വിഗ്രഹത്തെ പൂജിക്കുന്നതിനേക്കാറം ലോകത്തിൽ കാണുന്ന എല്ലാ വസ്തുക്കളേയും പൂജിച്ചുകൊള്ളുന്നതാണ് ഏറെ സൗകര്യമെന്ന് നീ മുമ്പ് പറഞ്ഞിരുന്നുവല്ലോ. അതു ശരിയല്ല. ഉപാദ്ധ്യായൻ രാമനോട് മദ്രാസ് പട്ടണം മുഴുവൻ കാട്ടുവാൻ പറഞ്ഞപ്പോറം, മദ്രാസ് പട്ടണത്തെ മുഴുവൻ തൊട്ടുകാട്ടുന്നതിന് തന്നെക്കൊണ്ട് വളരെ പ്രയാസമാണെന്നു രാമൻ ഉപാദ്ധ്യായനോട് അറിയിക്കുകയുണ്ടായില്ലേ? പിന്നീട് അധികം കായക്ലേശമൊന്നും കൂടാതെയും സർവത്ര ചുററിത്തിരിയാതേയും ഉപാദ്ധ്യായൻെറ ഉപദേശപ്രകാരം ഒടുവിൽ പടത്തിൽ മദ്രാസ് പട്ടണത്തെ കാണിച്ചുകൊടുത്തു. അതുപോലെ കണ്ടതെല്ലാം ഈശ്വരനെന്നു കരുതി പൂജിക്കുന്നതു അത്യന്തം ക്ലേശവഹവും, ആലയത്തിലുള്ള വിഗ്രഹത്തെ ആരാധിക്കുന്നതു സുഖാവഹവുമാണെന്നറിക.

ഇനിയും പ്രസ്തുത വിഷയത്തിൽ സന്ദേഹങ്ങളുള്ള പക്ഷം ചോദിച്ച് നിവൃത്തി വരുത്തിക്കൊള്ളാം.

ശിഷ്യൻ— ആജ്ഞപോലെ. സർവ്വവ്യാപിയായ ബ്രഹ്മമാണ് ഈശ്വരനെന്ന് സ്ഥാപിച്ചുവല്ലോ. മമതാഹങ്കാരങ്ങറം ബ്രഹ്മത്തിലില്ല. പാമരന്മാരാകട്ടെ ഗൃഹത്തിലും ദേശത്തിലും മമത വെച്ചുകൊണ്ട് ഇന്ന വീട്ടുകാരനെന്നും ഇന്ന ദേശക്കാരനെന്നും അഭിമാനിക്കുകയും വ്യവഹരിക്കുകയും ചെയ്യുന്നു. ഈ മമതയാണ് സംസാരമെന്നതിന് പ്രമാണം.

''പുത്ര മിത്ര കളത്രേഷു ദേശ ജാതി ജനേഷു ച
മമതാ യദി സാദ്ധ്യാസഃ സംസാരഃ പരികീർത്തിതഃ''

ഇങ്ങനെയിരിക്കേ, ഓരോ ദേശത്തിലും ഓരോ ദേവാലയം നിർമ്മിച്ച് പ്രതിഷ്ഠ നടത്തി ആ പ്രതിഷ്ഠിത വിഗ്ര

ഹരത്തെ, തത്തൽപ്രദേശങ്ങൾക്ക വ്യാപ്തി എത്രമാത്രമുണ്ടോ അവിടെ നിവസിക്കുന്ന സത്വങ്ങടേയും ദേവനെന്ന് വ്യവഹരിച്ചുവരുന്നത് സംഗതമാകുന്നതെങ്ങനെ? കൊടുങ്ങല്ലൂർ ഭഗവതി, കാശി വിശ്വനാഥൻ, മധുര മീനാക്ഷി, ഗുരുവായൂരപ്പൻ, വൈക്കത്തപ്പൻ ഇത്യാദി അസംഖ്യം പേരുകൾ പ്രസിദ്ധങ്ങളാണല്ലോ. "ആ ദിക്കുകാരുടെ ദേവൻ, ഈ ദിക്കുകാരുടെ ദേവൻ" എന്ന്, പരക്കെ ജനങ്ങൾ പറഞ്ഞു വരുന്നു. ചില ക്ഷേത്രങ്ങളിലുള്ള ദേവൻ വെളിച്ചപ്പാടിൽ ആവേശിച്ച് "എന്റെ ഉണ്ണികളെ, വരുവിൻ! നിങ്ങൾ ഒന്നുകൊണ്ടും ഭയപ്പെടേണ്ട" എന്ന് അനുഗ്രഹിക്കുന്നതും കാണാറുണ്ട്. ഇതിനും പുറമേ വൈക്കത്തപ്പന്റെ പുരയിടം അമ്പലപ്പുഴ കൃഷ്ണന്റെ നിലം എന്നും, ഇന്ന ദേവനു ഒരു വർഷത്തിൽ നെല്ലായിട്ട് ഇത്ര പറയും, പണമായിട്ട് ഇത്ര സംഖ്യയും ആദായം വരുന്ന സ്വത്തുക്കൾ ഉണ്ടെന്നും പറഞ്ഞു വരുന്നു. തിരുവാഭരണങ്ങൾക്കും, ഉത്സവവിഗ്രഹങ്ങൾക്കും പ്രത്യേക ലിസ്റ്റും ഉണ്ട്. നൈവേദ്യത്തിന് ദിനംപ്രതി ഇത്ര പറ, ഇത്ര നാഴി അരിയും പാലും മറ്റും വേണമെന്നും നിശ്ചയിച്ചിട്ടുണ്ട്. ഇന്ന ദേവന്റെ തിരു ആടകൾ അലക്കുന്ന വെളുത്തേടൻ ഇന്നവനാണ് എന്നുംമറ്റുമുള്ള നിയമങ്ങളുമുണ്ട്. എന്തിന്, ഒരു ദുഷ്പ്രഭുവിനെപ്പോലും അതിശയിക്കത്തക്കവിധത്തിൽ, അതിരററ ഭൂമിമാനങ്ങളെ തട്ടിക്കൂട്ടി ഒരു മലപോലെയാക്കി അവയെ ഓരോ ദേവന്മാരും ചുമന്നുകൊണ്ടിരിക്കുന്നു. ഇതു നോക്കുമ്പോൾ അജ്ഞാനികളായ സംസാരികൾക്കും ദേവന്മാർക്കും യാതൊരു വ്യത്യാസവും ഇല്ലെന്നു തോന്നിപ്പോകും. ദേവന്മാർ പണം കൊടുക്കൽ വാങ്ങൽ നടത്തുന്നുണ്ട്. അവർക്ക് ചിലപ്പോൾ കോർട്ടുവ്യവഹാരങ്ങളിലും സംബന്ധിക്കേണ്ടിവരുന്നു. ദേവാലയം ജീർണ്ണിച്ചാൽ ദേവൻ കോപിക്കുമെന്ന്

ഭയന്ന് ദേശവാസികൾ തങ്ങളുടെ സന്താനങ്ങൾക്കായി ശേഖരിച്ചുണ്ടാക്കിവച്ചിട്ടുള്ള ധനത്തിന്റെ വലിയഭാഗങ്ങൾ ചെലവുചെയ്ത് കല്ലുകൊണ്ടും തേക്കിൻതടികൊണ്ടും അതിവിശേഷമായിട്ട് ആലയങ്ങളെ പുനരുദ്ധരിച്ചുകൊടുക്കുന്നു. രാജാക്കന്മാർ പ്രജകളിൽനിന്നും കരം പിരിച്ച് ഭണ്ഡാരത്തിൽ മുതൽ കൂട്ടുന്നപോലെ, ദേവന്മാർ വഴിപാടെന്ന പേരിൽ കരംപിരിച്ച് ദേവസ്വം ഭണ്ഡാരത്തിൽ ധനം വർദ്ധിപ്പിക്കുന്നു. കരം കൊടുക്കാത്തവരെ രാജഭൃത്യന്മാർ പലവിധ ഉപദ്രവങ്ങളും ചെയ്ത് കരം വസൂൽ ചെയ്യുന്നതിന് പുറമേ താമസിച്ചതിന് പിഴയും വസൂലാക്കുന്നതുപോലെ, വഴിപാട് നിശ്ചിത സമയത്തിൽ എത്തിക്കാഞ്ഞാൽ ദേവഭൃത്യന്മാരായ ദുർദ്ദേവതകളെ വിട്ട് ഉപദ്രവിപ്പിച്ചു, മുടക്കം വരുത്തിയതിനും കാലതാമസപ്പെടുത്തിയതിനും പ്രായശ്ചിത്തത്തോടുകൂടി വഴിപാട് സംഖ്യ ഈടാക്കുകയും ചെയ്യുന്നു. ചില ക്ഷേത്രങ്ങളിൽ വിശേഷ ആഭരണങ്ങൾ ധരിച്ച് ദർശനത്തിന് ചെന്നവരോട് ദേവൻ, അവയഴിച്ച് നടയ്ക്കു വെച്ചിട്ട് മടങ്ങിപ്പോകാൻ ആവശ്യപ്പെട്ടതായും കൊടുക്കാത്തവർക്ക് ആഭരണമണിഞ്ഞിരുന്ന അംഗത്തിന് സുഖക്കേടും, കൊടുത്തവർക്ക് സുഖവും കിട്ടിയതായും കേൾവിയുണ്ട്. കൂടാതെ കൃഷിക്കാർ നട്ടുണ്ടാക്കുന്ന എല്ലാ സാധനങ്ങളും ആദ്യമായി കായ്ക്കുമ്പോൾ ആ പുതിയ ഫലം ദേവനു കൊടുക്കണമെന്നും അങ്ങനെ ചെയ്യാഞ്ഞാൽ ദേവൻ കുപിതനാകുമെന്നും വിശ്വസിച്ചുവരുന്നവരും കാണപ്പെടുന്നു. അവർ ആദിഫലം ദേവന് അർപ്പിക്കുന്നതിന് പുറമേ മറ്റുള്ളവരും തങ്ങളെ അനുകരിക്കണമെന്ന് ചട്ടംകെട്ടുന്നു. ഒരു കുട്ടി പിറന്നാൽ ക്ഷേത്രത്തിൽ കൊണ്ടുചെന്ന് ചോറു കൊടുക്കുകയും ദേവന്റെ പേരിടുകയും ചെയ്യാഞ്ഞാൽ ദേവന് ക്രമത്തിലധികം

പരിഭവം ഉണ്ടാകുമെന്നാണ് മററാരു വിശ്വാസം. മാത്രമല്ല; ദേവകാര്യം വല്ലതും മുടങ്ങിക്കിടക്കെ അതു ശരിയാക്കാതെ തന്റെ സ്വന്തം കാര്യങ്ങൾ ഒന്നും അനുഭവിച്ചുപോകരുതെന്നും ചിലരുടെയിടയിൽ വലിയ നിർബന്ധമുണ്ട്. പഴനി ആണ്ടവൻ കാവടിക്കാർക്ക് പാൽകൊടുക്കുന്നതിനും പലരേയും ചട്ടം കെട്ടുകയല്ല; നിർബന്ധിക്കതന്നെ ചെയ്തിട്ടുള്ളതായി പറഞ്ഞു കേട്ടിട്ടുണ്ട്.

എല്ലാംകൊണ്ടും വിചാരിക്കുമ്പോൾ ഈ സ്ഥാപനം ഈശ്വരമാഹാത്മ്യത്തെ പൊതുവെ അപകീർത്തിപ്പെടുത്തുന്നതായി തെളിയുന്നതുകൊണ്ട് ഇത് നിശ്ശേഷം ഭൂമുഖത്തുനിന്ന് നിർമ്മാർജ്ജനം ചെയ്യപ്പെടുന്നതാണ് ശ്രേയസ്കരം. ജനങ്ങൾക്ക് ഇതുനിമിത്തം ഉണ്ടായിക്കൊണ്ടിരിക്കുന്ന പലവിധ ശല്യങ്ങൾ ഇങ്ങനെ ചെയ്തല്ലാതെ കുറയുകയില്ല. ലോകത്തിന്ന് ആശ്വാസവും ലഭിക്കുകയില്ല.

അങ്ങനെ ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെട്ടാൽ ഈശ്വരഭജനം ലോകത്തിൽനിന്ന് അപ്രത്യക്ഷമാവുമെന്ന് ശങ്കിക്കേണ്ടതില്ല. ഈശ്വരഭജനം ചെയ്യുന്നതിന് താന്താങ്ങളുടെ ഗൃഹങ്ങൾ മതിയാവും. ഈശ്വരനാൽ വ്യാപ്തമായിട്ടുള്ള സകലവസ്തുക്കളും ഈശ്വരൻതന്നെ ആണെന്നാണല്ലോ സിദ്ധാന്തം. ആ സ്ഥിതിക്ക് എല്ലാവരുടേയും ഭവനങ്ങൾ ദേവാലയങ്ങളാണെന്നും, അവയിൽ വസിക്കുന്ന മനുഷ്യരുടെ ശരീരങ്ങൾ ദേവന്റെ ഗർഭഗൃഹങ്ങളാണെന്നും, സ്ത്രീപുരുഷന്മാർ ധരിക്കുന്ന എല്ലാ ആഭരണങ്ങളും വസ്ത്രങ്ങളും തിരുവാഭരണങ്ങളും തിരുവാടകളുമാണെന്നും, കുളിക്കുന്നതെല്ലാം അഭിഷേകമാണെന്നും, ഭക്ഷിക്കുന്നതെല്ലാം നൈവേദ്യമാണെന്നും വിളക്കുകളെല്ലാം തിരുവിളക്കാണെന്നും സംസാരിക്കുന്നതെല്ലാം സ്തോത്രങ്ങളാ

ണെന്നും ചെയ്യുന്നതെല്ലാം പൂജയാണെന്നും, എല്ലാ വസ്തുകളും ദേവാരാധനയ്ക്കുള്ള ഉപകരണമാണെന്നും കരുതുന്നതിൽ എന്താണ് അസംഗത്യം? ഇങ്ങനെ എല്ലാവരും ചെയ്യുന്നപക്ഷം ഈശ്വരൻെറ സർവ്വവ്യാപകത്വത്തിന് അത് ഉപോൽബലകമായി വേിക്കുന്നതുമാണ്.

ഗുരു:— ഹേ ശിഷ്യ, നിന്നെപ്പോലെയുള്ള ജനങ്ങളാൽ നിറയപ്പെട്ട ദേശങ്ങളിൽ നിവസിക്കുന്നവർ ദേവാലയങ്ങളോട് അനുവർത്തിക്കുന്ന രീതിയെ ആണല്ലോ നീ ഇതുവരെ പറഞ്ഞത്. അതുകൊണ്ടുതന്നെ ഇത്തരക്കാരുടെ ബുദ്ധിവൈഭവം എത്രമാത്രമുണ്ടെന്ന് സ്പഷ്ടമാകുന്നു. ഓരോ ദേശക്കാരുടേയും ബുദ്ധികളുള്ള താരതമ്യത്തെ ആശ്രയിച്ചാണ് അതതു ദേശങ്ങളിലുള്ള ദേവാലയങ്ങളുടെ നടത്തിപ്പുകൾ. ജനങ്ങളിലുള്ള ധർമ്മങ്ങളെ ഈശ്വരനിലും ദേവാലയത്തിലും ചുമത്തുന്നതു ശരിയല്ല. കണ്ണുകടപ്പു ധരിച്ചവർ സ്വശരീരം വെളുപ്പായും കണ്ണാടിയിൽ കാണുന്നതുപോലെ നീ പറഞ്ഞ കുററങ്ങളും കുറവുകളും ഈശ്വരൻെറയല്ലെന്നും മറിച്ച് ലോകത്തിൻേറതാണെന്നും വഴിയേ തെളിയും. ആദ്യമായി ആലയസ്ഥാപനം അനാവശ്യമെന്ന് പറഞ്ഞതിനെപ്പററി ചിന്തിക്കാം.

സംസാരികൾ അർത്ഥപുത്ര ദാരൈഷണകളിൽപെട്ട് ഭ്രമിക്കുന്നു. കേവലം ലൌകികങ്ങളായ-ഭൗതികഫലപ്രദങ്ങളായ-ശാസ്ത്രങ്ങൾ പഠിച്ച് വിദ്വന്മന്യന്മാരായി, ദ്രവ്യാർജ്ജനതൽപ്പരന്മാരായി, വ്യവഹാരശീലന്മാരായി, മത്സരബുദ്ധികളായി വിഷയാസക്തന്മാരായി, ഭക്തിഹീനന്മാരായി, സ്ഥൂലലക്ഷ്യകളായി, നാനാവിധ സംസാരവിഷയങ്ങളിൽ മനസ്സിനെ ഇടവിടാതെ വ്യാപരിപ്പിച്ചുകൊണ്ടുഴലുന്നവരായിരിക്കുന്ന മനുഷ്യരിൽ, ഒരുവനൊരിക്കൽ ഈശ്വരാഭിമുഖനായിത്തീർന്ന് ഉത്കർഷം

പ്രാപിക്കാനാഗ്രഹിച്ചുവെന്നുവരാം. അപ്പോ൦ അവന് ഏതെങ്കിലും ഒരു വസ്തുവിൽ ഈശ്വരനേ ധ്യാനിക്കേണ്ടി യിരിക്കുന്നു. ആദിയിൽ ധ്യേയവസ്തുവിൽ മനസ്സുറയ്ക്കാതെ കാററിലേ പഞ്ഞിപോലെ പറക്കുന്നതായി അനുഭവപ്പെടും. അപ്പോഴാണ് തനിക്കു പള്ളിക്കൂടത്തിൽനിന്നും ലോകപ രിചയത്തിൽ നിന്നും സിദ്ധിച്ചിട്ടുള്ള വിദ്യയെല്ലാം കേ വലം സംസാരിക്കുവാനും കുക്ഷിരക്ഷയ്ക്കും അല്ലാതെ മനസ്സുറപ്പിക്കുന്നതിലേക്ക് ഒട്ടുംതന്നെ സഹായകമല്ലെന്ന് ബോദ്ധ്യപ്പെടുന്നത്. അവൻ പശ്ചാത്തപിക്കുകയും, തൻെറ മേൽഗതിക്ക് വേറേ ഒരു പള്ളിക്കൂടം കൂടിയേ കഴിയൂ എന്ന് മനസ്സിലാക്കുകയും ചെയ്യുന്നു. ഈ പള്ളിക്കൂ ടമാണ് ദേവാലയം. ഭ്രാന്തചിത്തന്മാരായ സംസാരിക ളുടെ മനസ്സിനെ ഏകാഗ്രപ്പെടുത്തി അവരെ ക്രമത്തിൽ ഭക്തന്മാരാക്കിത്തീർക്കുന്നതിലേക്ക് ദേവാലയമല്ലാതെ വേറെ വിദ്യാലയമില്ല.

മനുഷ്യർ വസിക്കുന്ന ഭവനങ്ങളെ ദേവാലയമാക്കാ മല്ലോ എന്നുള്ള നിൻെറ വാദം സാധുവല്ല; എന്തെന്നാൽ അവ ദേവാലയമാകയില്ല. മനുഷ്യരുടെ സമ്പാദ്യവും ഈശ്വരൻേറതാകയില്ല.

ഒരു ദേശത്തിലുള്ള ഓരോവീട്ടിലും ചെന്ന് "ഇതാ രുടെ വീടാണ്"? ഇതിൽ ആരു വസിക്കുന്നു? ഈ വസ്തുക്ക ളെല്ലാം ആരുടെ? ഇവർ എന്തുചെയ്തുകൊണ്ടിരിക്കുന്നു? ഇതെല്ലാം ആർക്ക് ഭക്ഷിക്കാനൊണുണ്ടാക്കിയിരിക്കുന്നത്? എന്നും മററും ചോദിച്ചുനോക്കുക.

അപ്പോ൦ "ഇതു് എൻെറ വീട്", ഇതിൽ വസിക്കു ന്നവൻ ഞാൻ, കാണപ്പെട്ട വസ്തുക്കളെല്ലാം എൻേറതാണ്. എനിക്കും എൻെറ കുഞ്ഞുങ്ങൾക്കും മാത്രമായിട്ടാണ്

ഞാൻ പരിശ്രമിക്കുന്നത്. ഇതു് എനിക്കും എന്റെ സന്താനങ്ങൾക്കും ഭക്ഷിക്കാനായിട്ടാണ് തയ്യാറാക്കീട്ടുള്ളതു്''_ എന്നിങ്ങനെ ഓരോരുത്തരും ഉത്തരം പറയും.

അങ്ങനെയല്ലാതെ നിന്റെ വിചാരംപോലെ ''ഇതു് ദേവാലയമാണ്, ഇതിൽ വസിക്കുന്നതു് ഈശ്വരനാണ്, ഈ വസ്തുക്കളെല്ലാം ഈശ്വരന്റേതാണ്, ഈ ചെയ്യുന്നതെല്ലാം ഈശ്വരാർച്ചനയാകുന്നു, ഇവിടെ ഒരുക്കം ചെയ്തിട്ടുള്ളതെല്ലാം ഈശ്വരപ്രീതിക്കായിക്കൊണ്ടുള്ള നൈവേദ്യമാകുന്നു'' എന്ന് പറയുന്ന ഒരു ഗൃഹനാഥനേയെങ്കിലും കാണാൻ കഴിയുമോ? രാഗദ്വേഷാദികൾക്ക് അടിമകളായിട്ടുള്ള സംസാരികൾക്ക് ആ വിധ നിലവരുന്നതു് എളുപ്പമാണോ? ഒരിക്കലുമല്ല.

പ്രത്യക്ഷത്തിൽ കാണുന്ന പ്രാപഞ്ചിക വിഷയങ്ങളേയല്ലാതെ, മറ്റൊന്നിനേയും അറിയാത്ത സംസാരികളുടെ മധ്യേ ദേവാലയ സ്ഥാപനവും അതിന്റെ നിലനില്പിന് അവശ്യം വേണ്ടുന്ന ഭൂസ്വത്തുക്കളും, നിത്യപൂജ, ഉത്സവം മുതലായവ മുടക്കം കൂടാതെ നടക്കത്തക്ക വ്യവസ്ഥകളും ഇല്ലാതിരുന്നാൽ ഈശ്വരനെന്ന പേരുപോലും ആരും സ്വപ്നേപി ഓർമ്മിക്കയില്ല. ആരാരു് ഏതേതു ഭാഷ പഠിച്ചിരിക്കുന്നുവോ അതതു ഭാഷയിൽ സംസാരിച്ചാൽ മാത്രമേ അവരവർക്ക് മനസ്സിലാവുകയുള്ളു. പ്രാപഞ്ചിക നാടകഭാഷയിൽ പരിശീലിച്ചിട്ടുള്ള സംസാരികൾക്ക ഭക്തിയുണ്ടാകാനായി കരുണാനിധിയായ ഈശ്വരൻ സംസാരിയെപ്പോലെ ദേവാലയത്തിൽ സ്ഥിതിചെയ്യുന്നതായി കല്പിക്കുന്നതു് അവരേ സംബന്ധിച്ചിടത്തോളം അസംഗതമല്ല. പ്രത്യുത അപരിത്യാജ്യവുമാണ്. ഇതുകൊണ്ടു് അവർക്ക് ഈശ്വരൻ സംസാരിയാണെന്നൊന്നും തോന്നുകയില്ല. ഭക്തിഹീനരായ നിരൂപക

ന്മാർക്ക് എന്തുതോന്നിയാലും, ആരേ ഉദ്ദേശിച്ച് സ്ഥാപനം ഉണ്ടാവുകയും നിലനിൽക്കുകയും ചെയ്യുന്നുവോ അവർക്ക് ഉദ്ദിഷ്ടഫലം ലഭിക്കതന്നെചെയ്യും. "അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി"

ചില സ്ഥലങ്ങളിൽ ചില ക്ഷേത്രങ്ങളിൽ നടന്നുവരുന്ന ചില ആചാരവിശേഷങ്ങരം നീ പ്രസ്താവിച്ചുവല്ലോ. അതെല്ലാം എല്ലാസ്ഥലത്തും എല്ലാ ക്ഷേത്രങ്ങളിലും പ്രചാരത്തിലിരിക്കുന്നവയല്ല. അവ ദേശവ്യത്യാസത്തേയും, അതിൽ വസിക്കുന്ന ജനങ്ങളുടെ സ്വഭാവത്തെയും ആശ്രയിച്ചിരിക്കുന്നവ മാത്രമാണ്. എന്നുമാത്രമല്ല; അവയെല്ലാം വേദശാസ്ത്രാഗമങ്ങളാൽ ദേവാലയധർമ്മങ്ങളായി അംഗീകരിക്കപ്പെട്ടിട്ടുള്ളവയുമല്ല. ചിലതൊക്കെ ആലയധർമ്മങ്ങളിൽ ഉരംപ്പെട്ടുമെങ്കിലും, പ്രയോഗവ്യത്യാസത്താൽ വിപരീതഫലം ഉണ്ടാക്കിയെന്നും വരാം. ദുരാചാരങ്ങളെ ഉപേക്ഷിക്കയല്ലാതെ അവയെ അത്ഥവത്താകുവാൻ പ്രയത്നിക്കുന്നതു് ശരിയല്ല. ശിരസ്സിൽ വന്ന വ്രണത്തെ സിദ്ധൗഷധങ്ങളുപയോഗിച്ച് ഉണക്കുകയല്ലാതെ ശിരസ്സിനേ ഛേദിക്കുന്നവരുണ്ടോ? പള്ളിക്കൂടത്തിൽ പഠിക്കുന്ന ഒരു കുട്ടി കള്ളം പറഞ്ഞതിനാൽ പള്ളിക്കൂടത്തെ നശിപ്പിക്കുന്നവരുണ്ടോ? കള്ളം പഠിപ്പിക്കാനുള്ള ഉദ്ദേശ്യത്തോടുകൂടിയല്ല പള്ളിക്കൂടം കെട്ടി പഠിപ്പിക്കുന്നതു്. കുട്ടി വിവേകിയും സത്യസന്ധനും ആകാനാണ്.

അപ്രകാരം ദേവാലയങ്ങരം ജനങ്ങരംക്ക് ഈശ്വരഭക്തി ഉണ്ടാക്കാനും വർദ്ധിപ്പിക്കാനുമായിക്കൊണ്ടാണ് ഏർപ്പെടുത്തിയിരിക്കുന്നതു്. ഭക്തി വർദ്ധിപ്പിക്കാൻ ആഗ്രഹിക്കുന്നവർ ശാസ്ത്രീയമായ ദേവാലയവിധിയെ ആദരിച്ചു നടന്നുകൊള്ളേണ്ടതാണ്. ശാസ്ത്രവിരുദ്ധങ്ങളായ ദുരാചാരങ്ങരം ദേവാലയങ്ങളിൽ കടന്നുകൂടിയാൽ അവയെ

തൽക്ഷണം പരിഹരിക്കയും ലക്ഷ്യപ്രാപ്തിക്ക് വിധിച്ചിട്ടുള്ളവയെ പരിരക്ഷിക്കയും ചെയ്യേണ്ടതാകുന്നു. അതു കൂടാതെ ദുരാചാരങ്ങളെയെല്ലാം പൊക്കിപ്പിടിച്ചു കാണിച്ച് വാദിച്ചു കാലം കളയുന്നതു് സജ്ജനസമ്മതമല്ല. ഇത്രയുംകൊണ്ടു് നിൻെറ സംശയങ്ങൾക്കെല്ലാം തൃപ്തികരമായ മറുപടി കിട്ടിയില്ലെന്നുകരുതി ഇച്ഛാഭംഗപ്പെടുകയും വേണ്ട. അവയിൽ ശാസ്ത്രീയ ഭാഗങ്ങളുടെ ഉള്ളിലേക്കു പ്രവേശിച്ച് പരിഹാരങ്ങൾ നിർദ്ദേശിക്കാം.

ശിഷ്യൻ:—എന്നേപ്പോലെയുള്ളവരുടെ അന്തഃകരണങ്ങളിൽ വേരൂന്നി വളർന്നു പുഷ്പിച്ച്, ഫലിച്ചുകൊണ്ടിരിക്കുന്ന സംശയങ്ങൾ ശാസ്ത്രീയമായാലും, അശാസ്ത്രീയമായാലും അവയെ പരിഹരിച്ചുതന്നേ തീരു. എന്തുകൊണ്ടെന്നാൽ വിഗ്രഹാരാധനയ്ക്കു് അവ വലിയ പ്രതിബന്ധങ്ങളാണു്.

ഗുരു:— അങ്ങനെയാണെങ്കിൽ പറയാം; കേട്ടുകൊള്ളുക—

ദേവൻ ഓരോ ദേശങ്ങളെ അഭിമാനിച്ച് സംസാരിയെപ്പോലെ ഇരിക്കുന്നു എന്നുള്ള വാദം സാധുവല്ല. ഒരു പർവ്വതത്തിൽ നിന്നും ഉത്ഭവിച്ച നദി സമുദ്രത്തിൽ ചെന്നു ചേരുന്നു. ആ നദിയുടെ തീരങ്ങളിൽ വസിക്കുന്ന ദേശക്കാർ ആ നദിക്ക് അതതു ദേശത്തിൻെറ പേരുകൾ കൊടുക്കുന്നു. എത്ര ദേശങ്ങൾ നദീതീരത്തിലുണ്ടോ അത്രയും പേരുകൾ നദിക്കു നൽകുന്നു. ഇതിനാൽ പ്രസ്തുത നദി ഓരോ ദേശത്തിന്നും അഭിമാനിയായിത്തീർന്നിരിക്കുന്നു എന്നും, ഓരോ ദേശക്കാരുടെവകയാണെന്നും പറയാമോ? നദിയുടെ പ്രവാഹത്തിൻെറ ഗതിക്ക് അതതു ദേശങ്ങളിലുള്ള അഭിമാന നാമങ്ങൾ എന്തെങ്കിലും വ്യത്യാസമുണ്ടാക്കുന്നുണ്ടോ? നദിയെപ്പോലെയാകുന്നു ഓരോ ദേശങ്ങളിലുമുള്ള

ദേവന്മാർ എന്നു് ധരിക്കുക. ദേശ നാമാദ്യഭിമാനങ്ങൾ ദേവനില്ല. ദേവി പ്രസാദിച്ചു് പ്രത്യേകം ഒരു ദേശത്തെ രക്ഷിക്കാമെന്നേററു പറഞ്ഞുവെന്നും, വൈക്കത്തപ്പന്റെ പുരയിടം, ഇത്ര സംഖ്യ ആദായം കിട്ടുന്നു എന്നും മററും വ്യവഹരിച്ചു വരുന്നതിനാൽ ദേവനേ, പാമരനോടു തുല്യം അഭിമാനിയാകുന്നുവെന്നു നീ സമർത്ഥിച്ചതു് ശരിയല്ല. ഇവിടെ അഭിമാനിക്കുന്നതു് ദേവനല്ല. ഓരോ ദേശക്കാരും കളിക്കാനും കുടിക്കാനും കൃഷിചെയ്യാനും, അവിടെക്കൂടെ ഒഴുകുന്ന നദിയിലെ വെള്ളം ഉപയോഗിക്കുന്നു. അതുകൊണ്ടു് അതതു സ്ഥലങ്ങളിലുള്ള നദി അതതു ദേശങ്ങളെ രക്ഷിക്കുന്നതിനായി മാത്രം ഉള്ളതാണെന്നോ ഒരു ദേശത്തെ രക്ഷിക്കുന്ന നദീജലമല്ല മറെറാരു ദേശത്തെ രക്ഷിക്കുന്നതെന്നോ പറയുന്നതു ശരിയാകുമോ?

ഒരു ദേശക്കാർ അവരുടെ സ്ഥലത്തുള്ള നദീതീരത്തിൽ മനോഹരമായ കല്പടി കെട്ടുന്നു. ശോഭയുള്ള വൃക്ഷങ്ങൾ നട്ടു പിടിപ്പിക്കുന്നു. കൃഷിക്കു് ജലസേചനത്തിനു് വളരെ പണം ചെലവാക്കി ബണ്ടു് കെട്ടുന്നു. ഇവയെല്ലാം നദിക്കു് ആഭരണങ്ങളാണു്. കൂടാതെ നദീജലത്തെ സുരക്ഷിതമാക്കി ആ ദേശക്കാർക്കു് ഉപയോഗിക്കുന്നതിനും ഇവ ഉപകരിക്കുന്നു. മാത്രമല്ല പ്രസ്തുത ദേശ വാസികൾക്കു് നേത്രാനന്ദവും അഭിമാനവും പ്രയോജനവും നൽകുന്നു. എന്നാൽ നദിക്കു് പടികൾ, വൃക്ഷങ്ങൾ, ബണ്ടുകൾ മുതലായവകൊണ്ടു് വല്ല പ്രയോജനവും ഉണ്ടോ എന്നും, ആ ദേശത്തിലുള്ള നദിയിലാണു് മേൽപറഞ്ഞവ സ്ഥിതിചെയ്യുന്നതെന്നു പറയാതിരിപ്പാൻ പാടുള്ളതാണോ. എന്നും ചിന്തിക്കുക.

ഇതുപോലെ, വിഗ്രഹങ്ങളെ അലങ്കരിക്കുന്ന ആഭരണങ്ങൾ ഭക്തന്മാരുടെ നേത്രങ്ങൾക്കു് ആനന്ദം നൽകുന്നു.

ദേവാലയത്തിൽ ധനം ചേർത്തുവെക്കുന്നതു്, ജലസേചനത്തിനായി ബണ്ടുകെട്ടുന്നതുപോലെയാണു്. ബണ്ടുകൾ ബലമുള്ളവയും സുരക്ഷിതങ്ങളുമായിരുന്നാൽ ഒരിക്കലും ജലദൗർലഭ്യം നിമിത്തം ക്ലേശിക്കേണ്ടതായി വരുന്നതല്ല. ജലം ദേശവാസികൾക്കു സുഖവും, തൃപ്തിയും നൽകുന്നതുപോലെ ദേവാലയധനം ലോകർക്കു് ആനന്ദവും സന്തുഷ്ടിയും നൽകും. കൽപ്പടികളുടെ മനോഹരമായ കാഴ്ച ദേശവാസികൾക്കു് ആനന്ദം നൽകുന്നതുപോലെ തിരുവാഭരണാദികൾ ഭക്തന്മാർക്കു് നേത്രസാഫല്യം ഉളവാക്കുന്നു.

ജീർണ്ണോദ്ധാരണം ചെയ്യുന്നതു് ദേവനുവേണ്ടിയല്ല. നദീജലം ചോർന്നുപോകാൻ തുടങ്ങിയാൽ ബണ്ടു ശരിയാക്കേണ്ട കടമ ആരുടേതാണു്? അതു് ശരിപ്പെടുത്തുന്നതു് ജനങ്ങളുടെ നന്മയ്ക്കായിക്കൊണ്ടോ, നദിയുടെ സാകര്യത്തിനായിക്കൊണ്ടോ എന്നാലോചിച്ചുനോക്കുക.

രാജാവിനെപ്പോലെ കരം പിരിക്കുന്നു എന്ന പഴഞ്ചൊല്ലിനെപ്പററിയും ആലോചിക്കാം. കൃഷിക്കാർക്കു് നൽകുന്ന വെള്ളത്തിൻെറ തോതുവച്ചു് സർക്കാർ വെള്ളക്കരം വസൂൽ ചെയ്യുന്നതു് വെള്ളത്തിൻെറ ഉപയോഗത്തിനായിട്ടാണോ? അതോ, കൈത്തോടുകളും മററും ഉണ്ടാക്കി അവയിൽക്കൂടി വെള്ളം യഥാസ്ഥാനം കൊണ്ടുവന്നു് താന്താങ്ങൾക്കു് ഉപയോഗിക്കുന്നതിനായിട്ടാണോ ഉപയോഗപ്രദമാകുന്നതെന്നു് ചിന്തിച്ചുനോക്കുക.

ആദ്യം കായ്ക്കുന്ന ഫലങ്ങൾ ഈശ്വരനു് കൊടുക്കണമെന്നുള്ളതു് ന്യായമായിട്ടുള്ളതാകുന്നു. പ്രവൃത്തികർത്താവു മനുഷ്യനും, അതിൻെറ ഫലദാതാവു് ഈശ്വരനുമാണു്. തൻെറ പ്രവൃത്തി ഫലിച്ചുവെന്നു കണ്ടാൽ ഈശ്വരൻ പ്രസാദിച്ചു എന്നു ധരിക്കണം. ഈശ്വരപ്രസാദംകൊണ്ടു് കിട്ടിയതു് ഈശ്വരനു് സമർപ്പിക്കാതെ ഭുജിക്കുന്നവൻ കൃതജ്ഞ

നല്ല. അതിനാൽ ഈശ്വരസ്മരണയോടുകൂടി ഈശ്വരാർപ്പണം ചെയ്തശേഷം മാത്രമേ ഏതു ഫലവും ഭുജിക്കാവൂ. ഇവിടെ ഈശ്വരനായി സമർപ്പിച്ചതിനാൽ, ഈശ്വരൻ സന്തോഷിച്ച് അർപ്പിച്ചവനെ അനുഗ്രഹിച്ചതല്ലാതെ, സമർപ്പിക്കപ്പെട്ട ഫലം ഈശ്വരൻ ഭക്ഷിക്കുന്നതല്ല. ഭക്ഷിക്കുന്നതു സമർപ്പിച്ചവൻതന്നെയാണ്.

ദേവൻ ആഭരണം മോഹിച്ചു പിടിച്ചുപറിച്ചുവെന്നു പറഞ്ഞതിനും ഉപപത്തിയുണ്ടാക്കാൻ ശ്രമിക്കാം. “അമേധ്യപൂർണ്ണം ക്രിമിജാലസംകുലം, അതീവദുർഗ്ഗന്ധമതീവ കല്മഷം, കളേബരം മൂത്രപുരീഷഭാജനം..........” ഈ ശരീരം അശുദ്ധ പദാർത്ഥങ്ങൾ നിറഞ്ഞതും ദുർഗ്ഗന്ധത്തോടുകൂടിയതുമാണ്. ഇതിൽ ഞാനെന്നുള്ള ഭാവത്താൽ, എന്നോളം സൗന്ദര്യം ആർക്കുമില്ലെന്നു മറ്റുള്ളവർ വിചാരിച്ചുകൊള്ളട്ടെ എന്നുകരുതി, ദേവാലയത്തിൽ പോകുന്ന ചിലർ അവർക്ക് ചുമന്നുനടക്കാൻ വയ്യാത്തവണ്ണം ആഭരണങ്ങളണിയുന്നു. സകലവിധ ദുരഹങ്കാരങ്ങളും വെടിഞ്ഞ് ഭഗവത്പാദങ്ങളിൽ അവ്യാജമായ ഭക്തിയോടെ, സ്തോത്രങ്ങൾ ചൊല്ലിക്കൊണ്ടും നാമം ജപിച്ചുകൊണ്ടും, ധ്യാനിച്ചുകൊണ്ടും ഭഗവത്സന്നിധിയിൽ ചെല്ലേണ്ടതിനുപകരം, ദേഹാഭിമാനികളായി സ്വർണ്ണാഭരണങ്ങളണിഞ്ഞ് ഞെളിഞ്ഞഹങ്കരിക്കുന്നതു കണ്ട് അവരുടെപേരിൽ ദയതോന്നി അനശ്വരമായ വിഭൂതിയിൽ മനസ്സ് ലയിച്ച് ആനന്ദനൃത്തം ചെയ്യുന്നതിന് പ്രതിബന്ധമായിത്തീർന്ന ആഭരണങ്ങളെ അഴിച്ചു കളയിച്ചതായിട്ടു വിചാരിച്ചുകൊള്ളുക. ഒരു ദരിദ്രൻ തന്റെ കൈയ്യിലില്ലാത്ത ഒരു സാധനം ധനവാങ്കൽ നിന്നും കിട്ടാനാഗ്രഹിക്കുന്നതു സാധാരണമാണ്. എന്നാൽ, ധനവാൻ മഹാദരിദ്രനായ ഒരുവനിൽനിന്ന് വല്ലതും ആഗ്രഹിക്കുമോ? സകലലോകനായകനും മഹാ

പ്രഭുവുമായ ഈശ്വരനാണോ തുച്ഛമായ ഒരു പൊൻകഷണ ത്തെ ആവശ്യപ്പെടുന്നതു്? ഈവക കാര്യങ്ങളൊന്നും ദേവാ ലയാചാരങ്ങളിലുൾപ്പെട്ടിട്ടുള്ളതല്ല. നിന്റെ ശങ്കയ്ക്കു് ഒരു രീതിയിൽ യുക്തിയുക്തമായ മറുപടി പറഞ്ഞുവെന്നു് ധരിച്ചാൽ മതി.

ദേവാലയത്തിൽവച്ചു് പേരിടുന്നതും കാവടിക്കാരായ ഭക്തന്മാർക്കു് പാൽ കൊടുപ്പിക്കുന്നതും ഈശ്വരങ്കൽ ദോഷ മായി വിചാരിക്കത്തക്കതല്ല. പുത്രൻ ജനിച്ചാൽ ദേവാ ലയത്തിൽ വഴിപാടുകളും പ്രാർത്ഥനയും നടത്തി ദേവന്റെ തിരുനാമമിട്ടു്, ഭക്തിപൂർവ്വം മുമ്പു് ചെയ്ത പ്രതിജ്ഞയെ നിറവേററുകയാണു് ചെയ്യുന്നതു്. അങ്ങനെ ചെയ്യാതെ പുത്രനുണ്ടായാൽ ഈവിധമെല്ലാം ചെയ്തുകൊള്ളാമെന്നു് താൻ മുമ്പു് ചെയ്ത പ്രതിജ്ഞയെ ലംഘിക്കുന്നതു് ലോഭികളായ കൃതഘ്നന്മാരാണു്.

ഈശ്വരന്റെ അഭിഷേകത്തിന്നായി യമ നിയമാദി ശുദ്ധാചാരങ്ങളോടുകൂടി വ്രതദീക്ഷചെയ്തു് ഇരിക്കുന്ന ഉത്ത മഭക്തന്മാർക്കു് മററു പരിശുദ്ധന്മാരായ ഭക്തന്മാരെ കൊണ്ടു് പാൽ കൊടുപ്പിച്ചതു് ഭക്തന്മാരിലുള്ള ഈശ്വ രന്റെ അളവററ കരുണാ പ്രവാഹരൂപമായിട്ടേ വിചാ രിക്കുവാൻ ന്യായമുള്ളൂ. അതൊരു കുററമായിട്ടെടുക്കത്ത ക്കതല്ല.

ദേവാലയങ്ങൾ ഇടക്കാലത്തിൽ ഉണ്ടായതാണെന്നും, ലോകത്തിന്നു ദോഷകരമായിട്ടുള്ള ഈ സ്ഥാപനം നിർത്തി കളയേണ്ടതാണെന്നും ഉള്ള നിന്റെ വാദം ഒട്ടുംതന്നെ സ്വീ കരിക്കത്തക്കതല്ല. വിഗ്രഹാരാധന, ഭൂലോകത്തിന്റെ ആദികാലം മുതൽക്കു് ഏർപ്പെട്ടിട്ടുള്ളതാണെന്നും ലോകാ വസാനംവരെ ഇതു നിലനിന്നു് അതതുകാലത്തിൽ ജീവി ച്ചിരിക്കുന്ന സംസാരികൾക്കു് ഐഹിക പാരത്രിക സുഖ

ങ്ങളെ പ്രദാനം ചെയ്യുമെന്നുള്ളതിന്ന് വേദത്തിൽതന്നെ തെളിവുകളുണ്ട്. ഏതേതുകാലങ്ങളിൽ ദേവാലയങ്ങളുടെ വർദ്ധനയും അവയിലുള്ള ഭക്തന്മാരുടെ ശ്രദ്ധയും വർദ്ധിച്ചുകാണപ്പെടുന്നുവോ, അതതുകാലത്തിലുള്ള ജനങ്ങൾക്ക് ആയുരാരോഗ്യൈശ്വര്യങ്ങളും ജന്മസാഫല്യത്തിന്ന് ഹേതുവായ ഭക്തിജ്ഞാനങ്ങളും വർദ്ധിക്കുന്നതാണ്. എന്ന് ഈ ലോകത്തിന്ന് നാശം ഉണ്ടാകുവാൻ പോകുന്നുവോ അന്ന് ലോകനാശത്തിൻെറ ശകുനങ്ങളായി വിചാരിക്കുവാൻ വേദങ്ങളിൽ പറയപ്പെട്ടിട്ടുള്ള സംഭവങ്ങളിൽ ദേവാലയത്തിലുള്ള പ്രതിമകളുടെ അസാധാരണധർമ്മങ്ങളും പറയപ്പെട്ടുകാണുന്നു.

സാമവേദം ഷഡ്വിംശബ്രാഹ്മണം പ്രപാഠകം 5 ഖണ്ഡം 10-ൽ.

ദേവതായതനാനി കമ്പന്തേ, ദൈവതാഃ പ്രതിമാ ഹസന്തി, രുദന്തി, ഗായന്തി, നൃത്യന്തി, സ്ഫുടന്തി, സ്വിദ്യന്ത്യുന്മീലന്തി, നിമീലന്തി, പ്രതിമാഃ പ്രയാന്തി, നദ്യഃ കബന്ധമാദൃശ്യന്തേ വിജലേ ന ച പരിദൃശ്യന്തേ.

അർത്ഥം:—ദേവാലയങ്ങൾ നടുങ്ങുന്നു. പ്രതിമകൾ (വിഗ്രഹങ്ങൾ) ഹസിക്കുന്നു, കരയുന്നു, പാടുന്നു, നൃത്തം ചെയ്യുന്നു, വായ്തുറക്കുന്നു, വിയർക്കുന്നു, കണ്ണുകൾ തുറക്കുന്നു, മൂടുന്നു, നടക്കുന്നു, നദികളിൽ തലയില്ലാത്ത ജഡങ്ങൾ കാണപ്പെടുന്നു. നദിയിൽ ജലം ഉണ്ടായാലും ഇല്ലാത്തതായി കാണപ്പെടുന്നു.

ഈവിധ ലക്ഷണങ്ങൾ ലോകനാശത്തെ കുറിക്കുന്നവയാണ്. ആകയാൽ ലോകാവസാനംവരെ ദേവാലയങ്ങളും അവയിലുള്ള പ്രതിഷ്ഠയും ആരാധനകളും ഉണ്ടായിരിക്കുമെന്ന് വേദത്തിൽ പറയുന്നുവെന്ന് കണ്ടുവല്ലോ. പ്രാകൃതികമായ ഈ നിയമം അനുല്ലംഘ്യമാണ്.

ശിഷ്യൻ— സ്വാമിൻ, ബ്രഹ്മസമാജം, ആര്യസമാജം എന്ന് രണ്ടു സമാജങ്ങൾ ഉത്തര ഇന്ത്യയിൽ പ്രചരിച്ചു വരുന്നു. ബ്രഹ്മസമാജ സ്ഥാപകൻ രാജാറാംമോഹൻ റായിയും ആര്യസമാജ സ്ഥാപകൻ സ്വാമി ദയാനന്ദസരസ്വതിയുമാണ്. ഇവരിരുവരുടെയും പാണ്ഡിത്യം ആരാലും ചോദ്യം ചെയ്യപ്പെട്ടിട്ടില്ല. അവരുടെ മതം, വിഗ്രഹാരാധനക്കെതിരാണ്. വിഗ്രഹാരാധകർ ഘോരമായ അജ്ഞാനാന്ധകാരത്തെ പ്രാപിക്കുമെന്നുള്ളതു് സയുക്തികം സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. ഈ മഹാത്മാക്കൾക്ക് അനേകം അനുയായികളുമുണ്ട്. അരൂപബ്രഹ്മത്തെ എല്ലാവരും ഉപാസിച്ചുകൊള്ളണമെന്നാണ് അവരുടെ സിദ്ധാന്തം. ആ സംഘക്കാരുടെ പ്രസംഗങ്ങൾ ഞാൻ കേട്ടിട്ടുണ്ട്. അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നതാണെന്നും എനിക്ക് തോന്നീട്ടുമുണ്ട്. അതിനാൽ ഇച്ചൊന്ന മഹാത്മാരുടെ സുചിന്തിതമായ മതം എങ്ങനെ ഖണ്ഡിക്കപ്പെടുമെന്നറിയാനാഗ്രഹമുണ്ട്.

ഗുരു— ഹേ ശിഷ്യ, കേട്ടുകൊള്ളുക. രാജാറാംമോഹൻറായി സനാതനധർമ്മത്തിൻെറ ഏതാനും അംശങ്ങളേയും, ക്രിസ്തുമതത്തിൻെറ ചില ഭാഗങ്ങളേയും കൂട്ടികലെത്തി ബ്രഹ്മസമാജം എന്ന നാമത്തിൽ ഒരു പുതിയ മതം സ്ഥാപിച്ചിരിക്കുകയാണു്. വിഗ്രഹാരാധനയെ തുച്ഛകോടിയിൽ ഗണിച്ചിരിക്കുന്നു. ഈ പുതിയ മതം ക്രിസ്തുമത തത്വങ്ങളെ സവിശേഷം വർണ്ണിച്ച് അതിൽതന്നെ പര്യവസാനിച്ചിരിക്കുന്നു.

ആര്യമതസ്ഥാപകനായ സ്വാമി ദയാനന്ദസരസ്വതി പൂർവമീമാംസയെ നിശ്ശേഷം അവഗണിച്ചിട്ട് ഉത്തരമീമാംസയെ മാത്രം സ്വീകരിച്ചിരിക്കുന്നു. ശ്രാദ്ധം, വിഗ്രഹാരാധന മുതലായ കർമ്മങ്ങളെ ഉല്ലംഘിച്ചിരിക്കുന്നു.

കർമ്മം, പുനർജ്ജന്മം, വിഗ്രഹാരാധന തുടങ്ങിയ മർമ്മപ്രധാനങ്ങളായ വിഷയങ്ങളെ അർഹിക്കുന്നത്ര ഗൌരവത്തോടെ വീക്ഷിക്കാതെയും, പഠിക്കാതെയും, ചിന്തിക്കാതെയും, മുൻകൂട്ടി വിധികല്പിച്ചുകൊണ്ടുള്ള ഈ പോക്കുകൾ അത്ര ശരിയല്ലെന്നും എല്ലാവരും ഇവരെ അനുഗമിക്കുന്നുവെങ്കിൽ ഫലം ശോഭനമായിരിക്കയില്ലെന്നും പറയാതെ തരമില്ല.

ബ്രഹ്മസമാജക്കാർ അരൂപോപാസനയ്ക്ക് പ്രമാണങ്ങളായി അംഗീകരിച്ചിട്ടുള്ള ശ്രുതികളിൽ അരൂപോപാസനകൂടാതെ രൂപാരൂപോപാസനം രൂപോപാസന (വിഗ്രഹാരാധന) ഇവയും പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. രൂപോപാസന രൂപാരൂപോപാസനയ്ക്കും, രൂപാരൂപോപാസന അരൂപോപാസനയ്ക്കും ക്രമേണ സാധനമാകുന്നു. ഈ ഭാഗം ഉപരി വ്യക്തമാകാം. ഇവ പള്ളിക്കൂടത്തിലുള്ള ഒന്നും, രണ്ടും, മൂന്നും ക്ലാസ്സുകൾപോലെയാണ്. ഈ മൂന്നു ക്ലാസ്സിലും ക്രമേണ പഠിച്ച് അരൂപാതീത ക്ലാസ്സായ നാലാമത്തെ സ്ഥാനത്തെത്തേണ്ടവരാണ് മനുഷ്യരെല്ലാം. ഇവർക്കായി അരൂപക്ലാസ്സുമാത്രം ഏർപ്പെടുത്തുന്നപക്ഷം ഒന്നും രണ്ടും ക്ലാസ്സുകളിലേക്കുള്ള അധികാരികൾക്ക് കഠിനമായ ക്ലേശത്തിനിടവരും. അടിസ്ഥാനം ഉറപ്പിക്കാതെ കെട്ടിടം കെട്ടിയാൽ നിലംപതിക്കും. അക്ഷരാഭ്യാസം ചെയ്യാത്ത കുട്ടി കാവ്യം പഠിക്കാൻ ശ്രമിക്കുന്നതും അവനെ കാവ്യം പഠിപ്പിക്കാൻ ശ്രമിക്കുന്നതും ബുദ്ധിപൂർവ്വകമല്ലല്ലോ. അത്യുത്കടമായ പ്രാഗ്ജന്മസംസ്കാരമുള്ള ഒന്നോ രണ്ടോ വ്യക്തികൾക്ക് ആദ്യംതന്നേ നാലാംക്ലാസ്സിൽ ചേരാനും, സംസ്കാരോദ്ബോധമുണ്ടാകുകയാൽ മേലോട്ടുപോകാനും കഴിഞ്ഞെന്നുവരികയില്ലെന്നില്ല. എന്നാൽ അവർക്കും അതു ക്ലേശാവഹമാണ്. സാധാരണക്കാർക്ക് ഈ ശ്രമം വിഫലവുമാണു്. "ക്ലേശോധികതരസ്തേഷാ മവ്യക്താസക്തചേ

തസാം'' എല്ലാവക്കും ഉപാദേയവും, നിശ്ചിതഫലപ്രദവും, സുഗമവുമായ മാർഗ്ഗമുണ്ടായിരിക്കെ, ക്ലേശാവഹവും സന്ദിഗ്ദ്ധഫലവുമായ ഇടുങ്ങിയ വഴിമാത്രമേ ഉള്ളവെന്ന് സിദ്ധാന്തിച്ച്, ആ വഴിമാത്രം ലോകത്തിന് കാണിച്ചു കൊടുക്കുന്നത് എങ്ങനെ ശ്രേയസ്കരമാകും? ശ്രുതികളിൽ മൂന്നുവിധ ഉപാസനകളും സമപ്രധാനങ്ങളായി പറഞ്ഞിരിക്കെ, രണ്ടുവിധ ഉപാസനകളെ തള്ളി, ഒരുപാസനയെ മാത്രം എടുത്തുകാട്ടിക്കുന്നത് ശരിയല്ല. ഒരു ശാസ്ത്രത്തിൽ പറയുന്ന സമഗ്രാർത്ഥത്തെ മുഴുവൻ ഗ്രഹിക്കാതെ, പൂർവ്വാപര ചിന്തയില്ലാതെ, തനിക്കിഷ്ടമില്ലാത്ത ഭാഗങ്ങളെ (വാക്യങ്ങളെ) കണ്ണടച്ചു വിഗണിച്ചിട്ട് അനുകൂലങ്ങളായ വാക്യങ്ങളെ ഉയർത്തിപ്പിടിച്ചുകാണിക്കുന്നത് ധർമ്മമല്ല.

സഗുണോപാസനയെ പ്രതിപാദിക്കുന്ന ശ്രുതിവാക്യങ്ങൾ പലതും മുമ്പുദ്ധരിച്ചുകാണിച്ചിട്ടുണ്ടല്ലോ. ഇനിയും കേൾക്കുക:—

തൈത്തിരീയം, നാരായണവല്ലി—

''പുരുഷം കൃഷ്ണപിംഗളം ഊർദ്ധ്വരേതം

വിരൂപാക്ഷം''

മുണ്ഡകോപനിഷത്ത്. 3—1—3

''യദാപശ്യഃ പശ്യതേ രുക്മവർണ്ണം കർത്താരമീശം''

ഋക്സംഹിത 2—7—17

സ്ഥിരേഭിരംഗൈഃ പുരുരൂപ ഉഗ്രഃ,

തൈത്തിരീയം 4_6_22

"നമോ ഹിരണ്യബാഹവേ ഹിരണ്യവർണ്ണായ ഹിരണ്യരൂപായ ഹിരണ്യപതയേംബികാപതയേ ഉമാപതയേ പശുപതയേ നമോ നമഃ"

ശ്വേതാശ്വതരം 4_21

"രുദ്ര യത്തേ ദക്ഷിണം മുഖം തേന മാം
പാഹി നിത്യം"

ഇവയെല്ലാം ഈശ്വരന്റെ സാകാരത്വത്തേയും ഉപാസ്യതയേയും പ്രതിപാദിക്കുന്നു.

ഇനി വിഗ്രഹാരാധനയെ ശ്രുതികൾ നിന്ദിക്കുന്നുവെന്ന് സ്ഥാപിക്കാനായി പ്രതിയോഗികൾ ഉദ്ധരിക്കുന്ന ഒരു വാക്യവും, അതിന്റെ വ്യാഖ്യാനപ്രകാരവും കാണിക്കാം:_

ഈശാവാസ്യോപനിഷത് 12

അന്ധന്തമഃ പ്രവിശന്തി യേ സംഭൂതിമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ സംഭൂത്യാം രതാഃ

ഈ മന്ത്രത്തിലുള്ള സംഭൂതി എന്ന ശബ്ദത്തിന് സൃഷ്ടി അതായത് ചെയ്യപ്പെട്ട വിഗ്രഹമെന്ന് പ്രതിയോഗികൾ അർത്ഥം കല്പിച്ച് വിഗ്രഹങ്ങളെ ആരാധിക്കുന്നവർ ഘോരമായ അന്ധകാരത്തെ പ്രാപിക്കുമെന്ന് ശ്രുതി പറയുന്നുവെന്നും അതിനാൽ വിഗ്രഹാരാധന ശ്രുതിയാൽ നിഷേധിക്കപ്പെട്ടിരിക്കുന്നുവെന്നും സ്ഥാപിക്കുന്നു.

എന്നാൽ ശ്രീ ശങ്കരാചാര്യസ്വാമികൾ തന്റെ ഉപനിഷദ്ഭാഷ്യത്തിൽ അസംഭൂതി എന്ന വാക്കിന് പ്രകൃതി

---

അർത്ഥം:_ "അസംഭൂതി"യെ ഉപാസിക്കുന്നവർ അന്ധതാമിസ്രത്തിൽ (കൂരിരുട്ടിൽ) പ്രവേശിക്കുന്നു. യാതൊരുവർ "സംഭൂതി" യിൽ രമിക്കുന്നുവോ, അവർ അതിലും ഘോരമായ ഇരുട്ടിൽ കടക്കുന്നു.

എന്നും സംഭൂതിയെന്നാൽ കാര്യബ്രഹ്മം (ഹിരണ്യഗർഭൻ) എന്നുമാണ് അർത്ഥം കല്പിച്ചിരിക്കുന്നതു്. "സംഭൂതി" എന്നാൽ സംഭവിക്കുന്നതു് അതായതു് ഉത്പത്തിയുള്ളതു് – സൂര്യൻ അഗ്നി മുതലായി ഉത്പത്തിനാശങ്ങളുള്ള ദേവതകൾ എന്നാണർത്ഥം.

ആ മന്ത്രത്തിന്റെ യഥാർത്ഥമായ അർത്ഥം താഴെ കാണിക്കാം:—

യേ = ഏവർ. അസംഭൂതിം — പ്രകൃതിയെ. ഉപാസതേ = ഉപാസിക്കുന്നുവോ. തേ — അവർ. അന്ധം തമഃ = മഹാ അജ്ഞാനാന്ധകാരത്തെ (തമോലോകത്തെ) പ്രവിശന്തി — പ്രവേശിക്കുന്നു. യേ ഉ = ഏവർ. സംഭൂത്യാം = ഉല്പത്തിയോടുകൂടിയതിൽ (ഉല്പത്തിനാശങ്ങളോടുകൂടിയ ദേവതകളിൽ, സൂര്യൻ അഗ്നി മുതലായവയിൽ) രതാഃ = രമിക്കുന്നുവോ, തേ — അവർ. തതഃ — മുൻപ്രസ്താവിച്ചതിനേക്കാട്ടിലും. ഭൂയഃ ഇവ — നിശ്ചയമായും അധികമായ. തമഃ — അന്ധകാരത്തെ. പ്രവിശന്തി — പ്രവേശിക്കുന്നു.

ജഡമായ പ്രധാനത്തെയോ, ഉത്പത്തിനാശങ്ങളുള്ള സൂര്യാദിദേവതകളെയോ ബ്രഹ്മമെന്ന് കരുതി ഉപാസിക്കുന്നവർക്ക് ബ്രഹ്മസാക്ഷാത്കാരം ലഭിക്കയില്ല. ഇവയൊന്നും നിഷ്കളബ്രഹ്മമല്ല. ഉത്പത്തിവിനാശരഹിതവും, മനസ്സിനാൽ അപ്രാപ്യമായുമുള്ള ബ്രഹ്മം ഇവയിൽനിന്നെല്ലാം അതീതവും വിലക്ഷണവുമാണ് എന്ന് ബ്രഹ്മത്തിന്റെ വൈലക്ഷണ്യത്തെ ബോധിപ്പിക്കുക എന്നതാണ് ഇവിടെ ശ്രുതിയുടെ താത്പര്യവിഷയം. അല്ലാതെ ബ്രഹ്മത്തിന്റെ മൂർത്തരൂപമായ അഗ്ന്യാദികളുടെ ഉപാസ്യതയെ നിഷേധിക്കുന്നതിൽ ശ്രുതിക്ക് താത്പര്യമില്ല. ശ്രുതിയിലെ ഒരൊററവാക്യം അടർത്തി എടുത്തു

വെച്ചുകൊണ്ടു നോക്കിയാൽ താത്പര്യജ്ഞാനം ലഭിക്കയില്ല. ശ്രുതി, ലിംഗം, വാക്യം, പ്രകരണം ഇതാദി പല പ്രമാണങ്ങളെ ആശ്രയിച്ചും, പ്രകരണത്തിനൊത്തും, മറ്റുവാക്യങ്ങളുമായി യോജിപ്പിച്ചും ചിന്തിച്ചിട്ടാണ് ശ്രുത്യർത്ഥം-വേദവാക്യങ്ങളുടെ താത്പര്യം ഗ്രഹിക്കേണ്ടതു്.

ഇവിടെ ''അഗ്നൗ ദേവോ ദ്വിജാതീനാം,,- ഇത്യാദി സ്മൃതിവാക്യങ്ങളോടു ചേർത്തു ചിന്തിച്ചു് ഏകവാക്യത്വം കല്പിച്ചു് ശ്രുത്യർത്ഥം ധരിക്കണം:-

അഗ്നൗ ദേവോ ദ്വിജാതീനാം
മുനീനാം ഹൃദി ദൈവതം,
പ്രതിമാസ്വപ്രബുദ്ധാനാം, *
സർവ്വത്ര സമദർശിനാം''

അർത്ഥം:- ദ്വിജന്മാർക്കു് അഗ്നിയിലും, മുനികൾക്കു് ഹൃദയത്തിലും, ഉള്ളം തെളിയാത്തവർക്കു് വിഗ്രഹത്തിലും, ജ്ഞാനികൾക്കു് എല്ലാററിലും ദേവൻ വിളങ്ങുന്നു.

അതിനാൽ കാര്യകാരണ വൈലക്ഷണ്യം-ബ്രഹ്മത്തിനും, തത്കാര്യമായ പ്രപഞ്ചത്തിനും തമ്മിലുള്ള വിലക്ഷണസ്വഭാവം ഗ്രഹിപ്പിക്കാനായിട്ടു് പ്രവൃത്തമായ ശ്രുതിവാക്യം, ദേവതോപാസനയെ പ്രതിഷേധിക്കുകയോ, വിധിക്കുകയോ ചെയ്യുന്നില്ലെന്നു് താത്പര്യം.

ശിഷ്യൻ:- സ്വാമിൻ, ദേവാലയത്തിലുള്ള വിഗ്രഹത്തിനു് യാതൊരറിവും ഇല്ല. അതു് സ്വയംപ്രകാശവുമല്ല. മറെറാന്നിനെ പ്രകാശിപ്പിക്കുന്നതുമല്ല. അതു് ജഡമാണു്. ജഡത്തെ ഉപാസിക്കേണ്ടതെന്നല്ലേ സ്വാമി മുമ്പെ

---

* പ്രതിമാസ്വല്പബുദ്ധീനാം എന്നു് പാഠാന്തരം

അരുളിച്ചെയ്തതു്? പിന്നെയും, ജഡമായ വിഗ്രഹത്തെ പൂജിക്കുവാൻ നിർബ്ബന്ധിക്കുന്നതു് അനുചിതമല്ലേ?

ഉ:— കേവലം ജഡത്തെ ആരെങ്കിലും ഉപാസിപ്പാൻ പറയുമോ? ഒരിക്കലും ഇല്ല.

മനുഷ്യശരീരത്തിൽ ജീവൻ വ്യാപിച്ചിരിക്കുമ്പോൾ ആ മനുഷ്യനെ എല്ലാവരും ബഹുമാനിക്കുന്നു. ജീവൻ പോയാൽ ശവമായല്ലോ. ശവത്തെ ആരെങ്കിലും ബഹുമാനിക്ക പതിവുണ്ടോ? അങ്ങനെ ബഹുമാനിക്കുന്നതായാൽ ബഹുമാനിക്കുന്നവർക്കു് വല്ല ഫലവും സിദ്ധിക്കുമോ? ഒരിക്കലുമില്ല.

ബൃഹദാരണ്യകം 4-3-1.

ദ്വേ ഏവ ബ്രഹ്മണോ രൂപേ മൂർത്തം ചൈവാ മൂർത്തം ച.

അർത്ഥം — ബ്രഹ്മത്തിന്നു്, സരൂപവും, അരൂപവും ആയ രണ്ടു് ആകാരങ്ങളും ഉണ്ടു്.

മൂർത്തമായതു് നാമരൂപങ്ങളോടുകൂടിയ സകലപ്രപഞ്ചവും, അമൂർത്തമായതു് അരൂപബ്രഹ്മവും ആകുന്നു. അമൂർത്തമായ ബ്രഹ്മത്തിനു് മൂർത്തമായ സർവ്വവസ്തുക്കളും വസിപ്പാനുള്ള ശരീരമാകുന്നു. ഇത്രയും പ്രതിപാദിച്ചതിൽനിന്നും ബ്രഹ്മത്തിന്റെ മൂർത്തമായ ആകാരമാണു് പ്രപഞ്ചം, ആ ആകാരത്തിന്റെ—ശരീരത്തിന്റെ—ഒരു ഭാഗം—അവയവം ആണു് ദേവാലയത്തിലുള്ള വിഗ്രഹം എന്നും, ബ്രഹ്മത്തിന്റെ ഒരംശമായ വിഗ്രഹത്തിൽ ഈശ്വരനെ ഈശ്വരനെന്ന ഭാവനയോടുകൂടി ഭക്തിപൂർവ്വം ജിച്ചു സേവിക്കുന്നതുകൊണ്ടു് ഇഷ്ടസിദ്ധിയുണ്ടാകുമെന്നും, അന്യഥാ ഉത്കർഷം ലഭ്യമല്ലെന്നും സിദ്ധിച്ചുവല്ലോ. മറിച്ചു്, ഈശ്വരനെ, ഈശ്വരന്റെ ഒരംശമായ വിഗ്രഹമായി കരുതി ആരാധിക്കുന്നവരാണു് ജഡോപാസകന്മാർ,

അങ്ങനെ ഉപാസിക്കുന്നവർ ആരുമില്ല. ആ അർത്ഥത്തിൽ ''വിഗ്രഹാരാധന'' എന്നൊന്നില്ലെന്നുതന്നെ പറയാം. എന്തെന്നാൽ വിഗ്രഹത്തെ വിഗ്രഹാകാരത്തിൽ ആരും പൂജിക്കുന്നില്ല ''എൻെറ കല്ലേ, മണ്ണേ, ചെമ്പേ, പൊന്നേ'' എന്നോ, അല്ലെങ്കിൽ ''കൽവിഗ്രഹമേ, മൺവിഗ്രഹമേ, ചെമ്പുവിഗ്രഹമേ, പൊൻവിഗ്രഹമേ'' എന്നോ, ,,ആൺവിഗ്രഹമേ, പെൺവിഗ്രഹമേ'' എന്നൊ വിളിച്ച് ധ്യാനിച്ച് വണങ്ങുന്നവരെ നീ ഏതെങ്കിലും ദേവാലയത്തിൽ വെച്ച് കണ്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ പറയുക. അങ്ങനെയുള്ളവരാണ് നീ പറഞ്ഞതുപോലെ ജഡാരാധകന്മാർ. ശാസ്ത്രീയമായ വിഗ്രഹാരാധന ചെയ്യുന്നവരെ വിഗ്രഹത്തെ കേവലം സ്മാരകമായി മുമ്പിൽ ദർശിച്ചുകൊണ്ട് ''ശിവശങ്കര, സർവ്വേശ്വര, അരൂപ, അചിന്ത്യ, പരമേശ്വര, മഹാദേവ, ഗോവിന്ദവാസുദേവ, ജനാർദ്ദന, കൃഷ്ണ, ഗണേശ, വിനായക, മുകുന്ദ, ഗുഹ, സുബ്രഹ്മണ്യ, പാർവ്വതി, പരമേശ്വരി, അഖിലാണ്ഡകോടിബ്രഹ്മാണ്ഡേശ്വരി, ജഗന്മാതഃ, പരദേവതേ, പാഹിമാം പാഹി മാം'' എന്നിങ്ങനെ ഭക്തിപരവശരായി ഉച്ചത്തിൽ വിളിച്ച് ഭക്ത്യുന്മത്തരായി, ശരീരത്തെയും, പ്രപഞ്ചത്തെയും വിസ്മരിച്ചാനന്ദിക്കുന്നു. അവരാണ് ഭാഗ്യവാന്മാർ.

ഭക്തന്മാർ ഭാഗവതം പാരായണം ചെയ്യുന്നതു് നീ കണ്ടിട്ടുണ്ടായിരിക്കുമല്ലോ. ഭക്തിപൂർവ്വം അവർ ആദ്യം പുസ്തകത്തെ വന്ദിക്കുന്നു. പിന്നീട് പാരായണം തുടങ്ങുന്നു. എന്തൊന്നാണീ ഭാഗവതം? കടലാസ്, തോല്, കരി തുടങ്ങി അപവിത്രസാധനങ്ങൾകൊണ്ടുണ്ടാക്കിയ പുസ്തകം. വഴിയരികിൽ ആളുകൾ വലിച്ചെറിഞ്ഞിട്ടുള്ള പഴന്തുണിയും മററ് അശുദ്ധവസ്തുക്കളുംകൊണ്ടുണ്ടാക്കിയതാണ് കടലാസ്സ്. ആകപ്പാടെ അശ്ലീലവസ്തുക്കളുടെ ഒരു

സമാഹാരം. തുറന്നു നോക്കിയാൽ കരി (മഷി) കൊണ്ടുള്ള ചില വരകൾ.

ഈ വിധം പുസ്തകവും, കരിയും, വരയുമൊക്കെ അങ്ങനെയാണെന്നുതോന്നുന്നത് നിരക്ഷരനും അനഭിജ്ഞനും പശുപ്രായനുമായ പാമരന്റെ ദൃഷ്ടിക്കാണ്, ക്ഷേത്രനാകട്ടെ ഇവയെല്ലാം ഭഗവാനെയും ഭഗവദപദാനങ്ങളെയും വ്യഞ്ജിപ്പിക്കുന്ന ചിഹ്നങ്ങൾ_സ്മാരകങ്ങൾ ആകുന്നു. ആ അർത്ഥത്തിൽ അവ വിലയേറിയവയും പൂജനീയങ്ങളുമാണ്. "പുസ്തകത്തിലെ 'അ' എന്ന അക്ഷരം മറിച്ച് 'ഥ' എന്ന് എഴുതിയാലെന്താണ്? അതിനെ ശരിയായിട്ടുച്ചരിച്ചാൽ പോരേ? അതുപോലെ രാമൻ എന്തിന്? 'കോമൻ' എന്നുച്ചരിച്ചാലെന്താ? ഓർമ്മിക്കുന്നതു് രാമനെയായാൽ പോരേ? ഇത്യാദി കുതർക്കങ്ങൾ, മദ്രാസ് പട്ടണം പടത്തിൽ തൊട്ടുകാണിച്ച കഥ മേൽ വിവരിച്ചിട്ടുള്ളതുപോലെ അസംഗതങ്ങളാകുന്നു.

ഒരു സംബന്ധിയേ കാണുമ്പോൾ മറ്റേ സംബന്ധിയുടെ ഓർമ്മവരും "ഏകസംബന്ധിജ്ഞാനം അപരസംബന്ധിസ്മാരകം." ആനയേ കാണുമ്പോൾ ആനക്കാരനെ ഓർമ്മിക്കുന്നു. ശബ്ദാർത്ഥങ്ങളുടെ സംബന്ധത്തെ "ശക്തി" എന്ന് ശാസ്ത്രജ്ഞന്മാർ വിളിക്കുന്നു. * ആ ശക്തി കാരണമാണ് വാക്ക് കേൾക്കുമ്പോൾ അർത്ഥത്തിന്റെ ഉപസ്ഥിതി ഉണ്ടാകുന്നതു്. ആ സംബന്ധം നാം ആരും ഉണ്ടാക്കിയതല്ല. ഈശ്വരനിർമ്മിതമാണ്. അതുപോലെ ഈശ്വരന്റെ സ്മാരകങ്ങളായ വിഗ്രഹങ്ങളും അവയ്ക്ക് ഈശ്വരനു

---

* അസ്മാത്പദാദയമർത്ഥോ ബോദ്ധവ്യ ഇതീശ്വരസങ്കേതഃ ശക്തി:_ അന്നംഭട്ടൻ.

ആലങ്കാരികന്മാർ 'ശക്തി'യേ അഭിധാവൃത്തി എന്നും വിളിച്ചുവരുന്നു.

മായുള്ള സംബന്ധവും നാമാരുമുണ്ടാക്കിയതല്ല. ഈശ്വര കല്പിതമാണ്. അവയെ അന്യഥാകരിക്കുവാൻ നമുക്ക് സാദ്ധ്യമല്ല. 'അ' എന്ന അക്ഷരം ഒരുവൻ മറിച്ചെഴുതുവാൻ തുടങ്ങിയാൽ അതാരും മനസ്സിലാക്കുകയോ അംഗീകരിക്കുകയോ നടപ്പിലാക്കുകയോ ചെയ്കയില്ല.

''ഓരോ ഭാഷകളിൽ ലിപികൾ മാറുന്നുണ്ടല്ലോ. 'അ' എന്നതിനെ ചിലർ 'A' എന്നെഴുതുന്നുവല്ലോ'' എന്നാണെങ്കിൽ അതുപോലെ ഈശ്വര സ്മാരകങ്ങളായ വിഗ്രഹങ്ങളിലും വൈവിധ്യങ്ങളുണ്ട്. ചിലവ മനുഷ്യൻെറ ശരീരവും ആനയുടേയോ സിംഹത്തിൻേറയോ തലയും ചേർന്നതായിരിക്കുന്നു. ചിലത് കുഴവികല്ലുപോലിരിക്കുന്നു. മലയാളികൾ അകാരത്തെ 'അ' എന്നെഴുതുന്നു. മററുചിലർ 'A' എന്നെഴുതുന്നു. ഇരുവക്കും അവരവരുടെ രീതി ശരിയാണ്. അതുപോലെ ഗണേശനേയും നൃസിംഹത്തേയും ശിവനേയും ഉപാസിക്കുന്നവക്ക് അവരവരുടെ ഉപാസനാവിഗ്രഹങ്ങൾ ഈശ്വരൻെറ സ്മാരകങ്ങളാകുന്നു. മറെറാരു വിഗ്രഹം തത്സ്ഥാനം വഹിക്കാൻ സമർത്ഥമല്ല. സ്വസ്വമൂർത്തികളുടെ ഉപാസന ''ദീർഘകാലനൈരന്തര്യ സത്കാരാസേവിത''മാകുമ്പോൾ അവക്ക് സാക്ഷാത്കാരം ലഭിക്കുന്നു. അവർ കൃതകൃത്യരായും ഭവിക്കുന്നു.

സ്മാരകങ്ങൾ സ്മരിക്കേണ്ട വസ്തുവിനെ സ്മരിപ്പിക്കുന്നതോടുകൂടി ചാരിതാർത്ഥങ്ങളായിത്തീരുന്നു. പിന്നീടവ സ്മരിക്കയില്ല. ഭാഗവതം വായിക്കുന്ന ഭക്തൻെറ മനസ്സിൽ ഭഗവത്കഥകളല്ലാതെ പഴന്തുണിയും, കരിയും, തോലും ഭിന്നഭിന്ന അക്ഷരങ്ങളുടെ ആകാരങ്ങളും വാക്യങ്ങളുടെ ഘടനകളുമൊന്നും സ്മരിക്കുന്നില്ല. എന്നുവെച്ച് സ്മാരകങ്ങളുടെ പ്രയോജനത്തിനോ പവിത്രതയ്ക്കോ ഹാനി ഭവിക്കുന്നുമില്ല. പുസ്തകങ്ങളെ നോക്കി നാം പറയുന്ന

ത്ത് "രാമായണം ഭാരതം" എന്നോ "വാല്മീകി, വ്യാസൻ" എന്നോ "മഹാഭാഷ്യം, ബ്രഹ്മസൂത്രം" എന്നോ "തർക്കം, വ്യാകരണം, കെമിസ്ട്രി, ഫിസിക്സ്, ചരിത്രം, ഭൂമിശാസ്ത്രം" എന്നോ ഒക്കെയാണ്, "കരി, തോൽ, പഴന്തുണി" എന്നൊന്നല്ല. അതുപോലെ വിഗ്രഹങ്ങളെ "ശിവൻ, വിഷ്ണു" എന്നൊക്കെയാണ് പറയുന്നത്. "കല്ല്, മണ്ണ്" എന്നൊന്നുമല്ല. അവ "പാപിഷ്ഠകൾക്കൊക്കെ കല്ലും മരവുമാവൂ" ഈശ്വരസ്ഫൂർത്തിക്കുതകുന്ന വസ്തുക്കൾക്കും ഈശ്വരനുമായുള്ള ബന്ധം, ലിപികളും ശബ്ദസ്വരൂപമായ വർണ്ണത്തിനും തമ്മിലുള്ള ബന്ധംപോലെയോ, അഥവാ ശബ്ദാർത്ഥങ്ങളുടെ ബന്ധംപോലെയോ ആണ്. ശബ്ദാർത്ഥങ്ങൾ രണ്ടല്ല എന്ന സിദ്ധാന്തത്തിന്റെ വെളിച്ചത്തിൽ സ്മാരകമായ വിഗ്രഹവും സ്മർത്തവ്യനായ ഈശ്വരനും അഭിന്നമെന്നുപറയുന്നതും പിശകല്ല. "വിഷ്ണുമൂർത്തി, വിഷ്ണുവാണോ എന്ന സംശയംപോലും ആർക്കാണുദിക്കുന്നത്?" എന്ന് വിദ്യാരണ്യസ്വാമികൾ ചോദിക്കുന്നതു നോക്കുക.

ബാലൻ, വൃദ്ധൻ, തരുണൻ, കന്യക, പ്രൗഢ തുടങ്ങി എല്ലാവർക്കും ഒരേ അളവിൽ, ഒരേ നിറത്തിൽ ഒരേ തുണികൊണ്ടുടുപ്പുണ്ടാക്കിക്കൊടുത്താൽ അതെല്ലാവർക്കും യോജിക്കുമോ? വ്യക്തികളുടെ ഭാവനയ്ക്കനുസരിച്ച് സ്മാരകങ്ങൾ വെവ്വേറെ വേണം. ചിലർ നദിയെ കാണുമ്പോൾ ഈശ്വരനെ സ്മരിക്കും. അവരുടെ ഉപാസനാമൂർത്തി നദിതന്നെ. വടവൃക്ഷത്തെ മുതൽ അന്തര്യാമിയെവരെ പൂജിക്കുന്നവരെല്ലാം ചെയ്യുന്നതു് ശരിയാണെന്ന് വിദ്യാരണ്യസ്വാമികൾ സമർത്ഥിച്ചിരിക്കുന്നു.

അനാദികാലംകൊണ്ട് അനവധി ഭക്തന്മാരുടെ ശുദ്ധ സങ്കല്പം, വൈദികതാന്ത്രികപദ്ധതികളനുസരിച്ചുള്ള പൂജാവിധി മുതലായവകൊണ്ട് അനുഗൃഹീതമായ

വിഗ്രഹത്തിനുള്ള ശക്തി, തൻതന്നെ ഉണ്ടാക്കുന്ന ഒരു മണ്ണാങ്കട്ടയിലും ഉണ്ടായിക്കൂടേ. എന്നു് ചോദിക്കുന്നതു് അപകടകരമാണു്. ഒരു പുതിയ ലിപി, വർണ്ണങ്ങളും, അക്ഷരങ്ങളും, ഭാഷ, വ്യാകരണം മുതലായതെല്ലാം സ്വയം നിർമ്മിക്കാൻ, പക്ഷെ അത്യായാസം കൊണ്ടു് കഴിഞ്ഞെന്നുവരാം. എന്നാൽ ആ ഭാഷകൊണ്ടു് വ്യവഹാരം നടത്താൻ ശ്രമിക്കുന്നതെന്തു മൂർഖതയാണു്? ആ മൗഢ്യം ഒരിക്കലും വിജയിക്കുകയില്ല. അതുപോലെ പ്രഹതമായ മാർഗ്ഗത്തെ വെടിയുന്നവൻ കാട്ടുകയറും.

ശിഷ്യൻ:_ വിഗ്രഹങ്ങൾ ഈശ്വരന്റെ സ്മാരകങ്ങളാണെന്നും അവയുമുള്ള സംബന്ധം ഈശ്വരകല്പിതമാണെന്നും, ആനക്കാരനെ കാണുമ്പോൾ ആനയെ ഓർക്കുന്നതുപോലെ, അല്ലെങ്കിൽ ലിപികൾ കാണുമ്പോൾ വർണ്ണങ്ങളെ സ്മരിക്കുന്നതുപോലെ, അതുമല്ലെങ്കിൽ വാക്കുകൾ കേൾക്കുമ്പോൾ അർത്ഥം സ്മരിക്കുന്നതുപോലെ വിഗ്രഹങ്ങൾ കാണുമ്പോൾ ഈശ്വരനെ സ്മരിക്കണമെന്നുമാണല്ലോ സിദ്ധാന്തിച്ചതു്.

ഇതിൽ ഒരു അനുപപത്തിയുണ്ടു്. ആനയേയും ആനക്കാരനേയും പലവട്ടം ഒരുമിച്ചു് കണ്ടതിനാൽ ഇരുവരുടേയും സാഹചര്യമെന്ന സംബന്ധം പ്രത്യക്ഷദൃഷ്ടമാണു്. സ്മരണത്തെക്കുറിച്ചു് അനുഭവം കാരണമാകുന്നു. അനുഭവിക്കാത്തതിനെ ഓർക്കാനൊക്കുകയില്ല. വിഗ്രഹം കാണുമ്പോൾ ഈശ്വരനെ ഓർക്കണമെങ്കിൽ വിഗ്രഹത്തോടുകൂടി ഈശ്വരനെയും മുമ്പു കണ്ടിരിക്കണം. സ്മൃതിയെക്കുറിച്ചു് അനുഭവം കാരണമായിരിക്കെ, ഈശ്വരൻ പൂർവ്വാനുഭൂതനല്ലാ അതിനാൽ സ്മൃതി എങ്ങനെയുണ്ടാകാനാണു്.

ഗുരു:_ ആനക്കാരന്റേയും ആനയുടേയും ഉദാഹരണം വിഗ്രഹത്തിന്റേയും ഈശ്വരന്റേയും കാര്യത്തിൽ യോജി

ക്കയില്ലെന്നുള്ളതു് ശരിതന്നെ. എന്നാൽ ലിപി വർണ്ണത്തെ എന്നപോലെയും, ശബ്ദം അർത്ഥത്തെ എന്നപോലെയും വിഗ്രഹം "ഈശ്വര"നെ സ്മരിപ്പിക്കുന്നതിൽ അനുപപത്തി ഒന്നും ഇല്ലതന്നെ. ഇവിടെ ഒന്നു ധരിക്കേണ്ടതുണ്ടു്. വിഗ്രഹാരാധകൻ, പ്രാരംഭദശയിൽ വിഗ്രഹത്തെ കണ്ടുകൊണ്ടു് സ്മരിക്കുന്ന "ഈശ്വരൻ" മനോവാഗഗോചരനും, അചിന്ത്യനും, അരൂപനുമായ ഈശ്വരനല്ല. ചതുർബ്ബാഹുത്വം തുടങ്ങിയ ലക്ഷണങ്ങളോടുകൂടിയ വിഷ്ണ്വാദിദേവന്മാരെയാണു് ഓക്കുന്നതും ആരാധിക്കുന്നതും. ഇവിടെ സംബന്ധം ഗ്രഹിച്ചതു് ആപ്തവാക്യത്താലാണു്. അതു് യഥാർത്ഥ ജ്ഞാനവുമാണു്.

അപ്പോൾ അതൊന്നും സാക്ഷാൽ ഈശ്വരനല്ലാത്തതിനാൽ വിഗ്രഹാരാധകൻ ഈശ്വരാരാധകനല്ലെന്നുള്ള ആദ്യത്തെ ആപത്തി വീണ്ടും വന്നു എന്നാണെങ്കിൽ പറയാം: വിഗ്രഹം ദേവന്റെ എന്നപോലെ, ദേവൻ ബ്രഹ്മത്തിന്റെ പ്രതികൃതിയാണു്. ദേവനെ സകലഗുണനിധാനമായും സർവ്വോത്തമമായും, തനിക്കു് സങ്കൽപ്പിക്കാവുന്നതിലേററവും ഉത്കൃഷ്ടമായും ചിന്തിച്ചു് ഉപാസിക്കുന്നവന്റെ മനസ്സു് ക്രമേണ തദാകാരമായും ഏകാഗ്രമായും ഭവിക്കുന്നു. അവൻ വിഷ്ണുമയമായി പ്രപഞ്ചത്തെ കാണുന്നു; വിഷ്ണുതന്നെയായിത്തീരുന്നു. "യാ യച്ചിത്തഃ സ ഏവ സഃ" അരൂപൻ ചതുർഭുജൻ, അചിന്ത്യൻ പത്മനാഭൻ ഇങ്ങനെ അന്യോന്യ വിരുദ്ധങ്ങളായ ഭാവങ്ങൾ ഈശ്വരനിലാരോപിക്കുന്നതെങ്ങനെ എന്നും സംശയിക്കേണ്ട. വിരോധങ്ങൾ എല്ലാം ലൗകികദൃഷ്ടിയിലാണു്. ഈശ്വരനിലാകട്ടെ ഈ ഭാവഭേദങ്ങളൊന്നും വിരുദ്ധങ്ങളല്ല. അതു് ലൗകികബുദ്ധിക്കു് വിഷയമാകുന്നതല്ല. ഈ ധർമ്മങ്ങൾ എല്ലാം ഈശ്വരനിൽ എങ്ങനെ യോജിക്കുന്നു

വെന്നത് ഈശ്വരസാക്ഷാത്കാരം സിദ്ധിച്ചതിനു ശേഷം മാത്രമേ അറിയാൻ കഴിയൂ. താനും പ്രപഞ്ചവും സർവ്വവും ഉപാസകന്റെ ദൃഷ്ടിക്ക് വിഷ്ണുമയമാണ്. ഇപ്രകാരം ഏകാഗ്രപ്പെട്ട മനസ്സിന് പിന്നീട് മനസ്സെന്ന പേരില്ല. അവിടെ 'അഗ്ര്യ'യായ ബുദ്ധി ഉദിക്കുന്നു. ആ ബുദ്ധി മാത്രം ശേഷിക്കുന്നു. ഏകാഗ്രതകൊണ്ട് വിക്ഷേപം നശിച്ചുകഴിഞ്ഞാൽ അന്തഃകരണം തത്ത്വസാക്ഷാത്കാരത്തിന് യോഗ്യമായിത്തീരുന്നു. അവന് ദ്വൈതമിഥ്യാത്വം ഭാസിക്കുന്നു. സർവ്വം വിഷ്ണുമയം. അങ്ങനെ അദ്വൈതദർശനമുണ്ടാകുന്നു. ശീതം ഉഷ്ണം, സുഖം ദുഃഖം, നന്മ, തിന്മ എന്നുതുടങ്ങിയ ദ്വന്ദ്വഭാവന അവിടെ ഇല്ല. അന്തഃകരണത്തിൽ കേവലം ആവരണം എന്ന ഒരു ദോഷം മാത്രമേ അവശേഷിക്കയുള്ളൂ. പിന്നീട് തന്റെ അധികാരസമ്പത്തിയാൽ ഉപാസകന് സദ്ഗുരുലാഭമുണ്ടാകുന്നു; വിഷ്ണു തന്നെ ഗുരുസ്വരൂപത്തിൽ ആവിർഭവിച്ച് അവിദ്യാവരണത്തെ നീക്കിക്കൊടുക്കുന്നു. അപ്പോൾ നാമമോ രൂപമോ യാതൊന്നുമില്ലാത്ത "വിഷ്ണു" അവന് ഭാസിക്കുന്നു. ഇതാണ് ബ്രഹ്മദർശനം. ഇത് സിദ്ധിക്കുന്നതിന് ബുദ്ധിക്ക് സൂക്ഷ്മതയും, അഗ്രിമത്വവും, സൂക്ഷ്മദർശനയോഗ്യതയും സമ്പാദിക്കണം. അത് നൽകുന്നതാണ് ഉപാസനയുടെ കൃത്യം. ഗുരുപ്രസാദത്താൽ ആവരണം നശിക്കുമ്പോൾ ബ്രഹ്മം മാത്രം അവശേഷിക്കയും താനും (ആത്മാവും) സമസ്തവും ആ ബ്രഹ്മം തന്നെയെന്നും രണ്ടാമതൊന്നില്ലെന്നുമുള്ള സാക്ഷാത്കാരം ഉദിക്കയും ചെയ്യുന്നു. കാണാത്തതിനെ കാണുന്നു. കണ്ടതെല്ലാം കാണാതാകുന്നു. ഇതാണ് അപരോക്ഷാനുഭൂതി, സമ്യഗ്ദൃഷ്ടി, ജ്ഞാനം, ജീവന്മുക്തി, ജീവിതത്തിന്റെ പരമലക്ഷ്യം.

"ഭിദ്യതേ ഹൃദയഗ്രന്ഥിഃ
ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി
തസ്മിൻ ദൃഷ്ടേ പരാവരേ."

വിഷ്ണുവിന് പകരം ഘടത്തെ ധ്യാനിച്ച് ഏകാഗ്രത വരുത്തി ഈ നിലയിലെത്തരുതോ എന്ന് കുചോദ്യം ചോദിച്ചാൽ സാധ്യമല്ലെന്നുത്തരം പറയുകയല്ലാതെ വേറെന്തുപറയാനാണു്? കാരണങ്ങൾ പറയാവുന്നിടത്തോളമെല്ലാം മുൻപു പറഞ്ഞിട്ടുണ്ട്. മാത്രമല്ല; അചിന്ത്യങ്ങളായ വിഷയങ്ങൾ തർക്കവിഷയമാക്കിക്കൂടാ. തർക്കത്തിന് പ്രതിഷ്ഠയില്ല. പേരാലിന്റെ അരി ഭൂമിയിൽ വീണാൽ മാത്രമേ പേരാൽ കിളിക്കൂ. അതെന്താ അങ്ങനെ എന്ന ചോദ്യത്തിന് എന്തു മറുപടി പറയാനാണു്? വടബീജത്തിന്റെ സ്വഭാവമാണതെന്നുപറഞ്ഞാൽ എല്ലാ വടബീജവും പേരാലാകാത്തതിന് സമാധാനം പറയണം. അതിനും വല്ലതുമൊന്ന് പറയാൻ കഴിഞ്ഞാലും കുറെ പടികൾകൂടി മുന്നോട്ട് പോകുമ്പോൾ അവിടെ മുട്ടിയിട്ട് "അറിഞ്ഞുകൂടാ ഇതെന്തോ ഒന്നാണ്" എന്ന് ഒടുവിൽ മലച്ചുനില്ക്കേണ്ടിവരും. യുക്തിക്കെത്താവുന്നിടംവരെ മാത്രമേ യുക്തിയെ ആശ്രയിക്കാൻ സാധിക്കയുള്ളൂ. അവിടുന്നു മേലോട്ട് ശ്രുതിപാഠങ്ങൾ (ആപ്തവാക്യം) മാത്രമേ അവലംബമുള്ളൂ. കുതർക്കം ഉദ്ഗതിക്ക് പ്രതിബന്ധമാണ്. അതുകൊണ്ടാണ് "അചിന്ത്യാഃ ഖലു യേ ഭാവാ ന താംസ്തർക്കേണ യോജയേത്" എന്ന് വിദ്യാരണ്യ സ്വാമികൾ ഉപദേശിക്കുന്നത്.

ഹൃതസ്മാത് കിമിവേന്ദ്രജാലമപരം
യദ്ഗർഭവാസസ്ഥിതം
രേതശ്ചേതതി ഹസ്തമസ്തകപദ-
പ്രോദ്ഭൂതനാനാങ്കുരം.

പര്യായേണ ശിശുത്വയൌവ്വനജരാ–
വേഷൈരനേകൈർവ്വൃതം
പശ്യത്യത്തി ശൃണോതി ജിഘ്രതി തഥാ
ഗച്ഛത്യഥാഗച്ഛതി.”

ആശുപത്രികൾ സ്ഥാപിക്കുന്നതും അനാഥശാലകൾ ഏർപ്പെടുത്തുന്നതുമൊന്നുമല്ല; മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതിന് പരിശീലിക്കുന്നതാണ് പ്രായോഗിക മതാനുഷ്ഠാനം. ജ്ഞാനം പുറത്തുനിന്നും സമ്പാദിക്കാവുന്നതല്ല. സ്വസ്വരൂപമാകുന്നു. പ്രതിബന്ധത്തെ–അജ്ഞാനത്തെ–ജ്ഞാനത്തിന്റെ വിരോധിയെ വിഘടിപ്പിക്കുകയാണ് വേണ്ടത്. അജ്ഞാനാവരണം നീക്കണം. അതിനുള്ള പ്രായോഗിക പദ്ധതിയുടെ പ്രഥമശ്രേണിയാണ് വിഗ്രഹാരാധന.

അനാഥാലയങ്ങളും മററും നടത്തുന്നത് തെററാണെന്നല്ല മേൽ പറഞ്ഞതിന്റെ താത്പര്യം. ദാനം തീർത്ഥയാത്ര മുതലായവയെല്ലാം പാപക്ഷയത്തിന് കാരണമാകുന്നു. അങ്ങനെ പരമ്പരയാ അവയൊക്കെ ജ്ഞാനസാധനങ്ങൾ തന്നെ. അധികാരിഭേദേന വിധികൾ മാറുന്നു. ഏററവും താണതരം അധികാരികൾക്കാണ് തീർത്ഥയാത്രാദികൾ വിധിക്കപ്പെട്ടിട്ടുള്ളത്.

“അഭ്യാസേപ്യസമർത്ഥോസി മത്കർമ്മപരമോഭവ” ഒരധികാരിയുടെ ധർമ്മം വേറൊരധികാരിക്ക് യോജിച്ചതല്ല. അത് ധർമ്മവ്യതിക്രമവും ദുഃഖഹേതുവുമാണ്. “സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ.”

ഓരോ മൈലിനുമിടക്ക് ഇന്ന് പാഠശാലകൾ സ്ഥാപിച്ചുവരുന്നതുപോലെ, പണ്ടുള്ളവർ ദേവാലയ

ങ്ങൾ-മതപാഠശാലകൾ സ്ഥാപിച്ചതും, അതിലേക്കായി അവരുടെ കഴിവുകൾ ഉപയോഗിച്ചതും എത്രത്തോളം അർത്ഥവത്താണെന്ന് ഓർക്കുക. അവയെ ഉപയോഗിക്കാത്തവർ കൃതഘ്നന്മാർ മാത്രമല്ല ആത്മഘാതികളുമാകുന്നു.

അനന്തജന്മങ്ങളിൽ ജപം, തപസ്സ്, വ്രതാനുഷ്ഠാനം, ദാനം, നിഷ്കാമകർമ്മം, നിഷ്കാമമായ മൂർത്തിധ്യാനം, കീർത്തനം, വന്ദനം, ദാസ്യം മുതലായ സുകൃത കർമ്മങ്ങൾ ശ്രദ്ധാഭക്തിപൂർവ്വം അനുഷ്ഠിച്ചുവന്ന ഒരുവൻ ഒരു ജന്മത്തിൽ ചിത്തശുദ്ധിയുള്ളവനായും, സാധനചതുഷ്ടയസമ്പന്നനായും, അന്തഃകരണത്തിൽ മലം (രാഗാദി പതിമ്മൂന്നു വൃത്തികൾ) വിക്ഷേപം (സദായ്പോഴും മനസ്സ് ചലിച്ചുകൊണ്ടിരിക്കുന്ന അവസ്ഥ) എന്നീ രണ്ടു മഹാദോഷങ്ങൾ നീങ്ങുകയാൽ മൂലാജ്ഞാനമെന്ന ഒരേ ഒരു ദോഷംമാത്രം ഉള്ളവനായും, ഭക്തന്മാരിൽ ഉത്തമോത്തമനായും ഭവിക്കും. ഇവൻ കർമ്മ ഭക്തിയോഗങ്ങളെ ചിരകാലം അഭ്യസിച്ചുവനാകയാൽ ഇവന്റെ മനസ്സ് നിവാതദീപം (കാററില്ലാത്ത സ്ഥലത്തിലുള്ള ദീപം) പോലെ നിശ്ചലമായിരിക്കും. ഇവന് ഏതു രൂപത്തേയും എത്ര നേരമെങ്കിലും ധ്യാനിച്ചുകൊണ്ടിരിക്കുന്നതിന് യാതൊരു പ്രയാസവും തോന്നുന്നതല്ല. ഇവനാണ് രൂപധ്യാനത്തെ വിട്ട് അരൂപധ്യാനത്തെ ചെയ്‌വാൻ അധികാരി.

അല്ലാത ഒരു നിമിഷമെങ്കിലും ഒരു വസ്തുവിൽ മനസ്സുറപ്പിക്കുവാൻ വയ്യാത്തവരും, മലവിക്ഷേപ ദോഷദുഷിതമായ അന്തഃകരണമുള്ളവരും നാനാവിധ ലൗകികവിഷയങ്ങളിൽ നിരന്തരം വ്യാപരിക്കുന്ന ചിത്തത്തോടുകൂടിയവരും ആയ സംസാരികൾ അരൂപധ്യാനം ചെയ്തുകൊള്ളട്ടെ എന്ന് വിധിക്കുന്നത്; ചിത്രം എഴുതുവാൻ ഒട്ടും പരിചയപ്പെടാത്ത ഒരു ബാലനോട് പണ്ടൊരുപാദ്ധ്യാ

യൻ, ആകാശത്തിൽ ചിത്രം എഴുതിക്കാട്ടുവാൻ പറഞ്ഞ കഥപോലിരിക്കും. ലോകരിൽ അധികമാനവരും രൂപധ്യാനം ചെയ്‌വാനുള്ള അധികാരികളാകുന്നു. എത്രയോ ലക്ഷത്തിൽ ഒരുവൻമാത്രമേ അരൂപധ്യാനം ചെയ്‌വാൻ അധികാരിയായി കാണപ്പെടുന്നുള്ളു. ലോകസംഗ്രഹത്തിനുവേണ്ടി ഇവരും വിഗ്രഹാരാധന ചെയ്യേണ്ടതാണെന്ന് മേൽ പ്രസ്താവിച്ചിട്ടുള്ളത് ഓർമ്മിക്കുക. "ജോഷയേത് സർവ്വകർമ്മാണി വിദ്വാന്യുക്തഃ സമാചരൻ"

പുരുഷാർത്ഥകാംക്ഷികളായ എല്ലാവിധ അധികാരികൾക്കും ഒരുപോലെ പ്രയോജനപ്പെടുന്ന നേർവഴി പ്രകാശിച്ചുകൊണ്ടിരിക്കെ അതുപേക്ഷിച്ച് ദുർല്ലഭം ചിലർക്കുമാത്രം ഉപയോഗപ്പെടുന്ന കുടുങ്ങിയ മാർഗ്ഗങ്ങൾ മാത്രം കാട്ടിക്കൊടുക്കുകയും, എല്ലാവരും അതിൽക്കൂടി ഞെങ്ങിഞെരുങ്ങി സഞ്ചരിച്ച് വൃഥാ ക്ലേശിക്കണമെന്ന് നിർദ്ദേശിക്കുകയും ചെയ്യുന്നത് വിഹിതമല്ലല്ലൊ. ആകയാൽ, ഇത്രയും കൊണ്ട് നീ വിഗ്രഹാരാധനയെ ആക്ഷേപിക്കുന്നവരുടെ സിദ്ധാന്തത്തിലുള്ള ഗുണദോഷങ്ങളെ നല്ലവണ്ണം ഗ്രഹിച്ചു കഴിഞ്ഞ സ്ഥിതിക്ക് ഇനി സ്വധർമ്മമായ വിഗ്രഹാരാധന സശ്രദ്ധം ചെയ്തുകൊള്ളുക.

ശിഷ്യൻ— സ്വാമിൻ കരുണാമൂർത്തേ, ഈശ്വരന് മൂർത്തം അമൂർത്തം എന്ന് രണ്ടുരൂപം ഉണ്ടെന്നും, അതിൽ മൂർത്തം പ്രപഞ്ചവും അമൂർത്തം അതിൽ അഭിവ്യാപ്തമായിരിക്കുന്ന അരൂപവസ്തുവും ആണെന്ന് അരുളിച്ചെയ്തുവല്ലൊ. അങ്ങനെയായാൽ സർവ്വവസ്തുക്കളെയും സാകല്യേന പൂജിച്ചല്ലാതെ ഈശ്വരപ്രീതി ഉണ്ടാകുന്നതല്ല. പ്രത്യേകം ഒരു സ്ഥലത്തിലുള്ള ഒരു വിഗ്രഹത്തെ ആരാധിക്കുന്നത് ഈശ്വരനെ അവമാനിക്കുന്നതിന് തുല്യമാകുന്നു. ഈ പരിച്ഛിന്നമായ വിഗ്രഹത്തിന്റെ ദർശനം ഈശ്വരദർശനം

ആകുന്നതല്ലല്ലൊ? വിഗ്രഹത്തിൽ ചെയ്യുന്ന പൂജ ഈശ്വരൻ സ്വീകരിക്കയും, അതിനാൽ സന്തോഷിക്കയും ഇല്ല. എങ്ങും നിറഞ്ഞു് എല്ലാ മഹിമയുമുള്ള ഈശ്വരനെ പ്രത്യേകം ഒരു ചെറിയ വിഗ്രഹമാക്കി പൂജിക്കുന്നവൎക്കു് ഈശ്വരജ്ഞാനമുണ്ടാകയില്ലെന്നുള്ളതോ പോകട്ടെ, അവർ ഈശ്വരകോപത്തിന്നും കൂടി പാത്രമാകാതിരിക്കുന്നതെങ്ങനെ?

ആകയാൽ ഈശ്വരന്റെ അപ്രീതിക്കു് ഹേതുവായ വിഗ്രഹോപാസന (ഖണ്ഡോപാസന) യിൽനിന്നു് നിവൎത്തിച്ചു് ഈശ്വരപ്രീതിക്കു് കാരണമായ ശ്രേഷ്ഠോപായങ്ങളെ കല്പിച്ചനുഗ്രഹിക്കുമാറാകണം.

ഗുരു— ഹേ ശിഷ്യ, കേട്ടുകൊൾക— ഒരു മനുഷ്യന്റെ ജീവൻ ആ മനുഷ്യശരീരം മുഴുവനും ഒരുപോലെ വ്യാപിച്ചിരിക്കുന്നു. ചൈതന്യത്തോടുകൂടിയ കൈകളും, കാലുകളും, കണ്ണുകളും, കാതുകളും മുതലായ എല്ലാ അവയവങ്ങളും കൂടിയ സമഷ്ടിയാകുന്നു മനുഷ്യനെന്നു് വ്യവഹരിക്കപ്പെട്ടുവരുന്നതു്.

ശരീരാവയവങ്ങളിൽ ഏതെങ്കിലും ഒന്നുമാത്രം നമ്മുടെ കണ്ണിൽ കാണുകയും ബാക്കി കാണാതെ മറവിൽ ഇരിക്കുകയും ചെയ്താലും നമുക്കു് മനുഷ്യജ്ഞാനം ജനിക്കയും, അവിടെ മനുഷ്യനുണ്ടെന്നു് നാം നിശ്ചയിച്ചുറയ്ക്കുകയും ചെയ്യുന്നു. അവയവങ്ങളെല്ലാം ചേൎന്ന സമഷ്ടിരൂപമാണു് മനുഷ്യൻ എന്നുവരികിലും പ്രത്യക്ഷദൎശനത്തിനു് വിഷയമായ ഒരു കൈകൊണ്ടുമാത്രം എല്ലാ അവയവങ്ങളോടുംകൂടിയ മനുഷ്യനെന്ന പേരിനെ അൎഹിക്കുന്നൊരു മനുഷ്യനെ—പദാൎത്ഥത്തെ നാം ഗ്രഹിക്കുന്നു. ഇതു് ഭ്രമമല്ല; യഥാൎത്ഥ ജ്ഞാനമാണു്. ഇവിടെ മനുഷ്യന്റെ ഒരംശം മാത്രം കണ്ടിട്ടു മനുഷ്യനാണെന്നു തീൎച്ചപ്പെടുത്തുന്നതു് ആ അംഗം മനുഷ്യശരീരത്തിലുള്ള ഒരു ഭാഗമായതുകൊണ്ടാണല്ലൊ.

മനുഷ്യനെന്നു് വ്യവഹരിക്കപ്പെടുന്നതു് ശരീരം മുഴുവനും വ്യാപിച്ചു് നിറഞ്ഞിരിക്കുന്നതും, "ഞാൻ" എന്ന അഹങ്കാരത്തിനു് വിഷയമായതുമായ ജീവനാകുന്നു. ജീവനാകട്ടെ കണ്ണുകൊണ്ടു് കാണപ്പെടാവുന്ന ഒരു വസ്തുവല്ല. എങ്കിലും ജീവനാൽ-ചൈതന്യത്താൽ അഭിവ്യാപ്തമായ ശരീരത്തിലുള്ള അവയവങ്ങളിലൊന്നായ കൈ കണ്ട മാത്രയിൽ നാം ജീവനെ കണ്ടുകഴിഞ്ഞു. ഇവിടെ കൈയ്യു് സ്ഥൂലവസ്തുവാകയാൽ അതിനെ മാംസക്കണ്ണുകൾകൊണ്ടും, ജീവൻ സൂക്ഷ്മവസ്തുവാകയാൽ അതിനെ മനഃകണ്ണു (വിചാരം) കൊണ്ടും ആണു് കണ്ടതു്. ഹസ്തജ്ഞാനം, ജീവജ്ഞാനത്തെ നല്കിയതുപോലെ വിഗ്രഹദർശനം ഈശ്വരദർശനത്തെ നല്കുന്നുവെന്നു് താത്പര്യം.

എങ്ങനെയെന്നാൽ, ഈശ്വരനാൽ വ്യാപിക്കപ്പെട്ട സർവ്വ വസ്തുക്കളും ഈശ്വരന്റെ ശരീരമാണല്ലോ. ഈ ശരീരത്തിലുള്ള അവയവങ്ങളിൽ ഒന്നാകുന്നു പ്രത്യക്ഷമായ വിഗ്രഹം. ജീവശരീരാ (ജീവനാൽ വ്യാപിക്കപ്പെട്ട ശരീരാവയവങ്ങളിൽ ഒന്നായ ഹസ്തത്തിന്റെ ദർശനം ജീവസാക്ഷാൽകാരം ഉളവാക്കിയതുപോലെ ഈശ്വരശരീരാവയവങ്ങളിൽ (ഈശ്വരനാൽ വ്യാപിക്കപ്പെട്ട പ്രപഞ്ചവസ്തുക്കളിൽ) ഒന്നായ വിഗ്രഹത്തിന്റെ ദർശനം ഈശ്വരസാക്ഷാൽകാരത്തെ നല്കുന്നുവെന്നു കാൺക. ഇപ്പോൾ വിഗ്രഹദർശനം എങ്ങനെയാണു് ഈശ്വരദർശനം നല്കുന്നതെന്നു് സ്പഷ്ടമായല്ലോ. ഇനി വിഗ്രഹത്തിൽചെയ്യുന്ന പൂജാനമസ്കാരാദികൾ ഈശ്വരപൂജയാകുമോ, ഈശ്വരൻ അവയെ സ്വീകരിച്ചു് അനുഗ്രഹിക്കുമോ, അല്ല, നിഷേധിച്ചു് ശപിക്കുകയാണോ ചെയ്ക എന്നതിനെപ്പറ്റി വിചാരിക്കാം.

ഒരു രാജസേവകൻ രാജാവിന്റെ കാലിൽ നമസ്കരിക്കുന്നു. "കാൽ" എന്നതു് അസ്ഥിമാംസ സിരാ രോമാ

ദികളുടെ ഒരു കൂട്ടം മാത്രം. അതിനെയാണോ സേവകൻ വണങ്ങിയതു്? അല്ല; അവൻ അങ്ങനെയല്ല ഉദ്ദേശിച്ചിന്നതു്. നമസ്കാരം സ്വീകരിക്കുന്നതും കാലല്ല. കാലുപ്പെട്ട സമസ്താവയവങ്ങളിലും അഭിവ്യാപ്തനായ അഹംബുദ്ധിക്കു വിഷയീഭൂതനായ, രാജാവാണു്. സേവകൻ, തന്നേയല്ല മാംസാവൃതമായ അസ്ഥിഖണ്ഡത്തേയാണു് നമസ്കരിച്ചതെന്നു് രാജാവൊരിക്കലും വിചാരിക്കയില്ല. അസ്ഥിഖണ്ഡത്തെ നമസ്കരിക്കയാൽ, അരൂപനും അഹന്താവിഷയീഭൂതനും ജീവപദവാച്യനുമായ തന്നേ സേവകൻ അപമാനിച്ചുവെന്നു് രാജാവു് വിചാരിക്കുമോ? ഒരിക്കലുമില്ല.

സേവകൻ രാജപാദങ്ങളെ പരിമളതൈലം തേച്ചു് പനിനീർകൊണ്ടു് കഴുകുന്നു. പട്ടുകൊണ്ടു് തോർത്തി, പു കസ്തൂരി മുതലായ വാസനദ്രവ്യങ്ങൾ ചേർത്ത ചന്ദനം പാദങ്ങളിൽ ചാർത്തുന്നു. സുഗന്ധപുഷ്പങ്ങൾകൊണ്ടർച്ചിക്കുന്നു, രത്നാഭരണ മാല്യാദികൾ ചാർത്തുന്നു, കൈകൾ ശിരസ്സിൽചേർത്തു് കൂപ്പുന്നു. "ആജാനുബാഹോ, സുന്ദരാകൃതേ, സുമുഖ, സുനേത്ര, പ്രസീദ പ്രസീദ!" എന്നു സ്തുതിക്കുന്നു.

ഇതെല്ലാംകണ്ടു് രാജാവു് "ഇവൻ എന്നെ ആരാധിക്കാതെ എന്നാൽ (ജീവനാൽ) അഭിവ്യാപ്തമായ ജഡത്തേയും ആ ജഡത്തിലുള്ള കണ്ണുകൾ തുടങ്ങിയ ഇന്ദ്രിയങ്ങളേയും അല്ലേ ബഹുമാനിച്ചതു്? ഇതിനാൽ അരൂപനായ എന്നെ (ജീവനെ) അഗണ്യനാക്കി അപമാനിക്കയാണല്ലോ ഉണ്ടായതു്" എന്നുപറഞ്ഞു് കോപിച്ചു് സേവകനെ ഹിംസിക്കാൻ ഒരുമ്പെടുമോ? ഇല്ല; സേവകൻ തന്നോടുള്ള അപാരമായ ഭക്തിബഹുമാനങ്ങളെ ഈ കൃത്യങ്ങളാൽ വെളിപ്പെടുത്തികാട്ടിയതാണെന്നുകരുതി അവൻെറ പേരിൽ

കൂടുതൽ സന്തോഷിച്ചു് അവന്റെ സർവ്വാഭീഷ്ടങ്ങളും രാജാവു് സാധിച്ചുകൊടുക്കുന്നു.

ഈ സർവ്വസമ്മതമായ ഉദാഹരണത്തിൽനിന്നും ഈശ്വരശരീരത്തിന്റെ അവയവങ്ങളിൽ ഒന്നായ വിഗ്രഹത്തെ ആരാധിക്കുന്നതു് ഈശ്വരനെ ആരാധിക്കതന്നേയാണെന്നും അപമാനിക്കയല്ലെന്നും ആരാധന ഈശ്വരൻ സ്വീകരിച്ചു് ഭക്തന്മാരുടെ സർവ്വേപ്സിതങ്ങളും പ്രദാനം ചെയ്യുമെന്നും തെളിഞ്ഞുവല്ലോ.

രാജാവിനെ രാജാവെന്ന ബുദ്ധിയോടുകൂടി രാജാവിന്റെ ശരീരത്തിലുള്ള ഒരംഗമായ പാദത്തിൽ രാജസേവകൻ പൂജിച്ചതു് സാക്ഷാൽ രാജപൂജയാകുന്നു.

അതുപോലെ ഈശ്വരനെ ഈശ്വരനെന്ന ബുദ്ധിയോടുകൂടി ഈശ്വരശരീരത്തിലുള്ള ഒരംഗത്തിൽ (വിഗ്രഹത്തിൽ) പൂജിക്കുന്നതു് സാക്ഷാൽ ഈശ്വരപൂജയുമാകുന്നു.

ഒരുവൻ സ്വേച്ഛപോലെ ഒരു വിഗ്രഹമുണ്ടാക്കി അതിൽ രാജാവെന്ന ബുദ്ധികൂടാതെ പൂജിക്കുന്നുവെങ്കിൽ അതു് രാജപൂജയാകയില്ല. വെറും വിഗ്രഹപൂജ മാത്രമേ ആകുന്നുള്ളു. അതുപോലെ സ്വേച്ഛാനുസരണം ഈശ്വര ശരീരത്തിൽ പെടാത്ത ഒരുവിഗ്രഹം നിർമ്മിക്കാനും അതിൽ ഈശ്വരബുദ്ധി കൂടാതെ പൂജിക്കാനും ഇനിയുന്നെങ്കിൽ ആ പൂജ ഈശ്വരപൂജയാകയില്ല. കേവലം വിഗ്രഹപൂജയാണെന്നു് വരും. പക്ഷെ സർവ്വവസ്തുക്കളും ഈശ്വരശരീരത്തിലുൾപ്പെട്ടതാകയാൽ ഈശ്വരാവയവമല്ലാത്ത ഒരു വസ്തു ഉണ്ടാക്കാനോ ഉണ്ടാകാനോ സാദ്ധ്യമല്ല എന്നും അതിനാൽ ജഡപൂജ എന്നൊന്നു് ഒരു വിഗ്രഹാരാധകനും ചെയ്യുന്നില്ലെന്നും മേൽ ഒരു സന്ദർഭത്തിൽ പ്രതിപാദിച്ചിട്ടുള്ളതു് ഇവിടെ സ്മരിക്കുക.

ദീർഘകാലം അനവധി ഭക്തന്മാർ ഈശ്വരനെന്ന് സങ്കല്പിച്ച് പൂജിച്ചുവരികയാൽ അവരുടെ സങ്കല്പശക്തി, വൈദികതാന്ത്രികവിധികളനുസരിച്ച സമയം തെറ്റാതെ സുദീർഘകാലമായി നടന്നുവരുന്ന പൂജകൾ, അഭ്യാസവൈരാഗ്യാദികളാൽ ആത്മസാക്ഷാത്കാരം സമ്പാദിച്ചവരും, തപസ്വികളും ശുദ്ധസങ്കല്പന്മാരുമായ മഹാത്മാക്കൾ സങ്കല്പപൂർവ്വം ആചരിച്ചുവരുന്ന പുഷ്പാഞ്ജലി മുതലായ കർമ്മങ്ങൾ ഇത്യാദികളാൽ സംസ്കൃതമായിത്തീർന്നിട്ടുള്ള വിഗ്രഹത്തിലുള്ളതുപോലെ, ഈശ്വരസാന്നിധ്യം മണ്ണാങ്കട്ടയിലും മററുമുണ്ടാകുമോ എന്ന ചോദ്യം ശുദ്ധമേ അസംഗതമാണെന്ന് മുമ്പുതന്നേ വ്യക്തമാക്കിയിട്ടുണ്ട്.

അർച്ചകൻ ബ്രഹ്മചര്യമനുഷ്ഠിക്കണം, ക്ഷേത്രസന്നിധിവിട്ട് പുറത്തുപോകരുത്, പുഷ്പാഞ്ജലി ചെയ്യാൻ സ്വാമിയാരുതന്നേ വേണം, മററുള്ളവരായാൽ പോരാ എന്നതുടങ്ങിയ നിയമങ്ങൾ മഹാക്ഷേത്രങ്ങളിൽ നടന്നുവരുന്നതിന്റെ ഉദ്ദേശ്യമെന്തെന്നാലോചിക്കുക.

അതിനാൽ ശ്രേയസ്കാമനായ ഒരുവന് ഉത്കർഷലബ്ധിക്ക് വിഗ്രഹാരാധനപോലെ കല്യാണകാരിയായ വഴി വേറൊന്നില്ലെന്ന് സംശയലേശമെന്യേ ധരിച്ചുകൊൾക.

ശിഷ്യൻ:_ ലോകത്തിൽ കൂടുതൽ പ്രചാരത്തിലിരിക്കുന്ന പല മതങ്ങളും വിഗ്രഹാരാധനയെ നിഷേധിക്കയാണ്. ഇവർ അമൂർത്തോപാസന (അരൂപോപാസന) കൊണ്ട് ഇഷ്ടസിദ്ധി അടയുന്നു. വിഗ്രഹാരാധനയെ അധിക്ഷേപിക്കുകപോലും ചെയ്യുന്ന പ്രസംഗങ്ങളും പ്രസിദ്ധീകരണങ്ങളും ഞാൻതന്നെ ധാരാളം കേട്ടിട്ടും കണ്ടിട്ടുമുണ്ട്. ഇവരിലും സംസാരികളും മനസ്സുറപ്പിക്കാൻ ശക്തി

യില്ലാത്തവരും ആയ അസംഖ്യംപേർ ഉണ്ടായിരിക്കുമെന്നുള്ളതു് അനുക്തസിദ്ധമാണല്ലോ. സ്വരൂപത്തിൽ (വിഗ്രഹാരാധനയിൽ) സ്ഥിരപ്പെടാത്ത മനസ്സോടുകൂടിയവരാണെങ്കിൽ ഇവരെല്ലാം അരൂപത്തെ ഏങ്ങനെയാണു് ഉപാസിക്കുന്നതു്?

ഗുരു:— ഹേ ശിഷ്യ, ഇവർ അരൂപോപാസകന്മാരാണെന്നു് പറയുന്നതു് വെറും വാക്കുമാത്രമാകുന്നു. യഥാർത്ഥത്തിൽ ഇവരും വിഗ്രഹാരാധകന്മാരാണു്. അതെങ്ങനെയെന്നു് വിശദമാക്കാം:—

ഒരു വസ്തുവിനെപ്പറ്റി ചിന്തിക്കണമെങ്കിൽ ആ വസ്തുവിൽ രണ്ടുഭാഗം അടങ്ങിയിരിക്കണം. ഗുണം, ക്രിയ എന്ന രണ്ടിലൊന്നു് അടങ്ങിയിട്ടില്ലെങ്കിൽ, അതു് ഒരു ദ്രവ്യമോ ചിന്താവിഷയമോ ആകുന്നതല്ല. എന്നാൽ ഒരു വസ്തുവിൻെറ അഭാവത്തെ (ഇല്ലായ്മയെ)പ്പറ്റിയുള്ള ചിന്തയുണ്ടാകാം. പക്ഷെ, അതിനു് പ്രതിയോഗിജ്ഞാനം കാരണമാണു്. പ്രതിയോഗി പ്രസിദ്ധിയില്ലെങ്കിൽ അഭാവമേയുണ്ടാകയില്ല. പ്രതിയോഗിജ്ഞാനമില്ലെങ്കിൽ അഭാവജ്ഞാനവുമുണ്ടാകുന്നതല്ല. ഏതു വസ്തുവിൻെറ അഭാവത്തെ പ്രതിപാദിക്കുന്നുവോ, ആ വസ്തു ആ അഭാവത്തിൻെറ പ്രതിയോഗി. കുടത്തിൻെറ അഭാവത്തിനു് പ്രതിയോഗി കുടം. വസ്ത്രാഭാവത്തിനു് പ്രതിയോഗി വസ്ത്രം. ഇങ്ങനെകാൺക.

"കറുത്ത കാള വന്നു" എന്നവാക്യം കേൾക്കുമ്പോൾ നമ്മുടെ മനസ്സിലുദിക്കുന്ന അറിവിനെ അപഗ്രഥിച്ചു നോക്കുക. "കറുത്ത" എന്ന പദം കറുപ്പുനിറത്തിൻേറയും, അതിൻെറ ആശ്രയത്തിൻേറയും, അറിവുനൽകുന്നു. "കാള" എന്നു കേൾക്കുമ്പോൾ കൊമ്പു്, കുളമ്പു്, ഉടലു് വാലു് മുതലായ അവയവങ്ങളോടുകൂടിയ ആകൃതിയുടെ അറിവു്

ഉദിക്കുന്നു. "വന്നു" എന്ന വാക്ക് ഒരു ദിക്കിൽനിന്ന് മറെറാരു ദിക്കിലേക്കുള്ള ചലനത്തേയും, ആ ഭൂതകാലത്തിലുണ്ടായ ഒരു സംഭവമാണെന്നും അറിയിക്കുന്നു. മൂന്നു പദങ്ങളും ചേർന്ന് കേൾക്കുമ്പോൾ, കൃഷ്ണവർണ്ണത്തിനാശ്രയമായതും, കൊമ്പ് കുളമ്പ് മുതലായതോടുകൂടിയതുമായ ഒരു സത്വം ഒരു ദൂരസ്ഥലത്തുനിന്ന് നമ്മുടെ ദൃഷ്ടികൾക്ക് വിഷയീഭൂതമായ ഒരു സമീപസ്ഥലത്തേക്ക് ക്രമേണ ചലിച്ച് ഒടുവിൽ അനങ്ങാതെ നിന്നുവെന്നുള്ള വിശിഷ്ട വാക്യാർത്ഥം നമ്മുടെ മനസ്സിലുദിക്കുന്നു. ഇങ്ങനെ ഗുണക്രിയാവിശിഷ്ടമായിട്ടേ സാധാരണ ബോധമുദിക്കാറുള്ളു. ഒരു സംബന്ധവും കൂടാതെ ഒരു നിനവ് (ചിന്ത) ഉണ്ടാവുന്നതല്ല.

പദാർത്ഥത്തെ, പഞ്ചേന്ദ്രിയങ്ങൾക്ക് വിഷയമായില്ലെങ്കിലും, സങ്കല്പിച്ച് മനസ്സിൽ ആവിഷ്കരിക്കാൻ കഴിയും. പ്രത്യക്ഷം എന്ന് സാധാരണ പറയുന്നത് ശ്രോത്രം, ത്വക്, ചക്ഷുസ്സ്, ജിഹ്വ, ഘ്രാണം എന്നീ പഞ്ചേന്ദ്രിയങ്ങൾവഴി ലഭിക്കുന്ന അറിവാണ്. അതിനെ ഉപജീവിച്ച് മനസ്സുകൊണ്ടു കല്പിക്കുന്നതു സ്മരണമെന്ന് പറയപ്പെടുന്നു. സ്ഥൂലവിഗ്രഹം പ്രത്യക്ഷവും, കല്പിതവിഗ്രഹം, മാനസികവുമാണ്, ഈശ്വരനെ ഇതിലേതെങ്കിലും ഒരു പ്രകാരത്തിൽ, പരിച്ഛിന്നരൂപത്തിൽ ചിന്തിക്കയല്ലാതെ, സാധാരണന്മാർക്ക് വേറെ ഗതിയില്ല.

മനസ്സ്, ആകാശം, കാലം, ദിക്ക്, ആത്മാവ്, വായു, സത്യം, ധർമ്മം, എന്നുവേണ്ട നിരാകാരങ്ങളായ അനവധി വസ്തുക്കളെപ്പററി നാം വ്യവഹരിക്കാറുണ്ട്. ഇവയുടെ എല്ലാം അർത്ഥം മനസ്സിലാക്കുന്നതായി അഭിമാനിക്കാറുമുണ്ട്. എന്നാൽ ഈ ശബ്ദങ്ങൾ മന

വിഗ്രഹാരാധനാപ്രതിദ്വന്ദ്വികളനുഷ്ഠിക്കുന്നത്? ''ആനന്ദനിഷ്യൂതമറിവില്ലാപ്പോതത്തും ബഹുത്വം'' എന്നു പറഞ്ഞതെത്ര യഥാർത്ഥം.

ഒരു നിമിഷമാത്രം ഒരു രൂപവിഗ്രഹത്തിൽ മനസ്സുറപ്പിക്കാൻ കഴിയുന്നവർപോലും ആയുതത്തിലൊന്നുണ്ടോ? ഇവരോട് ''അരൂപധ്യാനം ചെയ്തുകൊള്ളൂ'' എന്നു് നിർദ്ദേശിച്ചാൽ വല്ല ഫലവുമുണ്ടോ? ഒരു രൂപത്തെയും ധ്യാനിക്കാതെ ഇരിക്കണമെന്നുകരുതി അല്പനേരം ഒന്നിരുന്നു നോക്കട്ടെ, അപ്പോൾ കാണാം പുതുമഴയിലെ ഈയൽ പോലെ ചിന്താശതങ്ങൾ പൊങ്ങിവരുന്നതു്. തന്റെ മനസ്സ് പ്രാപഞ്ചിക ചിന്താശതങ്ങളുടെ നൃത്തരംഗമാണെന്നപ്പോളറിയാം. അപ്പോൾ ബോദ്ധ്യപ്പെടും, അനേക വിഷയങ്ങളിലലഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിനെ ഒരു കയറിൽ കെട്ടി ക്രമേണ പരിശീലിപ്പിക്കാതെ മേലോട്ടുയരാൻ സാധിക്കയില്ലെന്നുള്ള പരമാർത്ഥം.

ഒരു രൂപത്തെ കൺമുമ്പിൽ കണ്ട് ഉപാസിക്കുന്നതു് സരൂപോപാസന (സ്ഥൂലവിഗ്രഹോപാസന)യും, കണ്ടിട്ടുള്ളതോ അഥവാ പ്രകാരാന്തരേണ അറിഞ്ഞിട്ടുള്ളതോ ആയ ഒരു രൂപത്തെ മനസ്സിൽ നിറച്ച് ധ്യാനിക്കുന്നതു് മാനസവിഗ്രഹോപാസന (സങ്കല്പവിഗ്രഹോപാസന)യുമാണ്. ഈ മാനസവിഗ്രഹോപാസനയാണ് സ്ഥൂലവിഗ്രഹോപാസനയെ നിഷേധിക്കുന്നവരെല്ലാം (അനുഷ്ഠിക്കുന്നുവെങ്കിൽ) അനുഷ്ഠിച്ചുവരുന്നതു്. ഇതിൽ മനസ്സുറച്ചാൽ ധാരാളം മതി. എന്നാൽ സ്ഥൂലവിഗ്രഹത്തിൽകൂടെ മാനസവിഗ്രഹത്തിലേക്ക് പ്രവേശിക്കുന്നതു് ഏറ്റവും സുകരമായ മാർഗ്ഗമാകുന്നു. അതിനെ അനാദരിക്കുകയോ അവഹേളിക്കുകയോ ചെയ്യുന്നപക്ഷം ഒരു പിടിയും കിട്ടാതെ കഷ്ടപ്പെടും. രൂപധ്യാനം പാടില്ലെന്നും അരൂ

സ്സിൽ ഉദിപ്പിക്കുന്ന പ്രതീതി എന്താണെന്ന് ആഴ്ന്നു നോക്കുമ്പോഴാണ് നമ്മുടെ അഭിമാനം, എത്രത്തോളം സാധുവാണെന്ന് മനസ്സിലാകാൻ തുടങ്ങും. ഏതാനും ചില ഗുണങ്ങളുടെ നേരിയ ഒരു പ്രതീതി മാത്രമേ, ഈ ശബ്ദങ്ങൾ മനസ്സിലുദിപ്പിക്കുന്നുള്ളൂ.

അപ്രകാരം ഈശ്വരനെ സർവ്വവ്യാപി, സകലശക്തിയോടും കൂടിയവൻ, ലോകത്തിന്റെ സ്രഷ്ടാവ്, കരുണാമൂർത്തി, എല്ലാം അറിയുന്നവൻ, സച്ചിദാനന്ദസ്വരൂപൻ, മനോവാചാമഗോചരൻ, ജ്യോതിഃസ്വരൂപൻ, നാദാന്തസ്വരൂപൻ, ജ്ഞാനസ്വരൂപൻ, പരമണ്ഡലത്തിൽ സിംഹാസനത്തിൽ സ്ഥിതിചെയ്യുന്നവൻ, പുരുഷാകാരകൻ, സർവ്വലോകകാരകൻ എന്നിങ്ങനെ പലരും പലവിധം വ്യവഹരിക്കുന്നു. ഇവയെല്ലാം ചില ഗുണങ്ങളെ ഉല്ലേഖനം ചെയ്യുകയും, ആ ഗുണങ്ങളുടെ പ്രതീതി അന്തഃകരണത്തിൽ ഉദിപ്പിക്കയും ചെയ്യുന്നതല്ലാതെ ഈശ്വരന്റെ നിർഗ്ഗുണവും, നിരാകാരവും, അവ്യവഹാര്യവും, അചിന്ത്യവുമായ യാഥാർത്ഥ ഭാവത്തെ ആർക്കാണറിവാൻ കഴിയുക?

ഇച്ചൊന്നതിന് വിപരീതമായി ദീർഘകാലം ഇടവിടാതെ അമനസ്ക (നിരാലംബ) സമാധിയിൽ പ്രതിഷ്ഠിതരായിത്തീർന്നിട്ടുള്ള ജ്ഞാനയോഗികൾ (ബ്രഹ്മവിത്ത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വര്യൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നിവർ) അരൂപധ്യാനതത്പരരത്രേ. ഇവരുടെ നിലയെ ധ്യാനമെന്നോ യോഗമെന്നോ ഒന്നും പറയാവതല്ല. ഭാഷയിലെ ഒരു വാക്കുകൊണ്ടും പറയാനോ, മനസ്സുകൊണ്ടു ചിന്തിക്കാനോ കഴിയാത്ത സ്വരൂപനിഷ്ഠന്മാരുടെ നിർവികല്പസമാധിയാണോ മുകളിൽ പറഞ്ഞ

പധ്യാനം അസാദ്ധ്യമെന്നും വന്നാൽ പിന്നീടെന്താണ് ഗതി? ഓരോരുത്തരുടേയും കഴിവിനും വാസനയ്ക്കുംതക്ക മാർഗ്ഗങ്ങളിൽ കൂടി മുന്നോട്ട് പോവുകയാണ് വേണ്ടത്. മന്ദം, തീവ്രം, തീവ്രതരം എന്ന ഗതിവ്യത്യാസം ഏറെക്കുറെ പുരുഷപ്രയത്നത്തിന് അധീനമാകുന്നു.

ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ
സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ

...ആത്മസാക്ഷാത്കാരത്തിനധികാരം സിദ്ധിക്കുന്നതിന് പല പടികളിൽക്കൂടി മുന്നോട്ടുപോകേണ്ടതുണ്ട്. "കത്തിയുടെ വായ്ത്തലയിൽക്കൂടി നടക്കുന്നതിലും പ്രയാസമുള്ളതാണ് ആ മാർഗ്ഗം" ചിത്തശുദ്ധി വരണം. "അഗ്ര്യയായ" ബുദ്ധി വേണം, ബുദ്ധിക്കു സൂക്ഷ്മത വേണം. സൂക്ഷ്മദർശനയോഗ്യതയുണ്ടാകണം, ഇതിലേക്കെല്ലാം വേണ്ടിയാണ് ഉപാസന വിധിച്ചിരിക്കുന്നത്. ബ്രഹ്മചര്യം, തപസ്സ്, ശമാദിസമ്പത്തി, ഉപാസനാശക്തി ഇതെല്ലാം വേണം. ഇച്ചൊന്ന സാധനാസമ്പത്തി ഗുരുവിന്റെ അനുഗ്രഹത്താൽ ലഭിക്കും. വിശ്വാസമുള്ള ശിഷ്യന് കേവലം ശ്രദ്ധയൊന്നുമാത്രമുണ്ടായാലിതെല്ലാം സമ്പാദിച്ച് അധികാരിയാകാം. ആത്മസാക്ഷാൽകാരം, സ്വയം വിചാരമാകുന്ന കടകോൽകൊണ്ടു കടയുമ്പോൾ ചമതത്തടിയിൽനിന്ന് അഗ്നിപോലെ സ്വയം ഉദിക്കുന്നു. പിന്നെ തടിയില്ല; അഗ്നിമാത്രം. ഇതാണ് ലക്ഷ്യം. ഇതിലേക്കുള്ള വഴിയുടെ ഉത്ഭവസ്ഥാനമാണ്. വിഗ്രഹാരാധന, കളഞ്ഞുപോയ ഒരു ചെമ്പുതുട്ടിനുവേണ്ടി മൂന്നു രാപകൽ ഊണുമുറക്കവും ഇളച്ച്, തേടിത്തിരഞ്ഞ ലോഭിയായ ഒരു കച്ചവടക്കാരന് "ചിന്താമണി" ലഭിച്ച കഥ പുരാണപ്രസിദ്ധമാകുന്നു. എത്തേണ്ട ലക്ഷ്യത്തിന്റെ യഥാർത്ഥജ്ഞാനം ലക്ഷ്യത്തിലെത്തുന്നതിനുമുമ്പ് നാംകാണാക്കും

സാധിക്കുകയില്ല. അതൊരു വിലയുള്ളതാണെന്നു മാത്രം ധരിച്ചാൽമതി. ഏകാഗ്രമായ പ്രയത്നം ചെയ്യണം. അതിനധികാരം_സാമർത്ഥ്യം സമ്പാദിക്കണം. ഈ സാമർത്ഥ്യം ഗുരുവിൻെറ അനുഗ്രഹത്താൽ സിദ്ധിക്കുന്നു. അതിന് ഗുരുവിൽ ശ്രദ്ധ_വിശ്വാസം വേണം. വിഗ്രഹമാണ് ഈശ്വരനെന്നും അതിനെ സേവിക്കേണ്ട വിധം ഇന്ന പ്രകാരമാണെന്നും കല്പിച്ചാൽ സംശയലേശമെന്യെ പൂർണ്ണമായ അകൈതവഭക്തിയോടും, ശ്രദ്ധയോടുംകൂടി പ്രവർത്തിക്കണം.

വിഗ്രഹാരാധന എന്നാൽ വിഗ്രഹത്തിൻെറ ആരാധന എന്നല്ല അർത്ഥം. വിഗ്രഹത്തെ വിഗ്രഹത്തെ ആരാധിക്കുന്നുവെങ്കിൽ മാത്രമേ അങ്ങനെ അർത്ഥം പറഞ്ഞാൽ ശരിയാകൂ. അങ്ങനെ യാതൊരുത്തനും വിഗ്രഹത്തെ വിഗ്രഹമായി വിചാരിച്ച് ആരാധിച്ചുവരുന്നില്ലെന്ന് മുൻ പറഞ്ഞുവല്ലൊ. അതിനാൽ "വിഗ്രഹത്തിലെ ആരാധന" യാണ് വിഗ്രഹാരാധന. വിഗ്രഹത്തെ നിമിത്തമാക്കി ചെയ്യുന്ന ഈശ്വരാരാധന. ആരാധ്യൻ ഈശ്വരൻ; സർവ്വാത്മാവ്. തദേകദേശമായ വിഗ്രഹത്തിൽ ഏകാഗ്രപ്പെട്ട ആരാധകൻെറ ചിത്തം ക്രമേണ സർവ്വാത്മത്വത്തെ ഗ്രഹിക്കാൻ സമർത്ഥമായിത്തീരുന്നു. അതിലേക്കുള്ള അഭ്യാസമാണ് വിഗ്രഹാരാധന. ആരാധകന് സർവ്വാത്മത്വപ്രാപ്തി എന്ന ലക്ഷ്യം പ്രാപിക്കുന്നതിന് ഈ വഴികൂടെ പോകണമെന്ന് അതിലേ പോയി ലക്ഷ്യത്തിലെത്തിയ ആപ്തന്മാർ ഉപദേശിക്കുന്നു. അവരിൽ വിശ്വസിക്കുന്നവന് ഫലംകിട്ടും. അന്യനാകട്ടെ, "സംശയാത്മാ വിനശ്യതി"

ശിഷ്യൻ:_ സ്വാമിൻ, വിഗ്രഹങ്ങൾ ആരാധ്യങ്ങളും അവയെ സ്ഥാപിക്കാൻ ആലയങ്ങളും ആവശ്യമാണെന്നി

രിക്കട്ടെ; ആലയങ്ങളിൽ ആരാധകന്മാൎക്കു വേണ്ടത്ര സ്ഥലസൗകര്യവും ആവശ്യമാണു്. എന്നാൽ കോടിക്കണക്കിനു പണം ചെലവിട്ടു് ഇത്രവലിയ പ്രാസാദങ്ങൾ മലയിലും മുകളിലുമെല്ലാം നിൎമ്മിക്കുന്നതു് ബുദ്ധിപൂൎവ്വകമാണോ? വിശേഷിച്ചു് ദക്ഷിണഭാരതത്തിൽ. ഇക്കാലത്തു് കുറഞ്ഞതാനു ചുരുങ്ങിവരുന്നെങ്കിലും, മുൻകാലങ്ങളിൽ നമ്മുടെ പൂൎവ്വന്മാർ ആലോചനയില്ലാതെ അനവധി പണവും പ്രയത്നവും ഇതിലേക്കു ചെലവു ചെയ്തതു കഷ്ടമല്ലയോ? ഈ പണം മററു പ്രയോജനകരങ്ങളായ മാൎഗ്ഗങ്ങളിൽ വിനിയോഗിച്ചിരുന്നുവെങ്കിൽ ഇന്നു നമ്മുടെ സ്ഥിതി എത്ര മെച്ചമായിരിക്കുമായിരുന്നു!

ഗുരു:_ ആ അഭിപ്രായവും ശരിയല്ല. പട്ടണത്തിലുള്ള ഒരു തെരുവിൽക്കൂടി നടക്കുന്ന സാധാരണ ഒരുവന്റെ ദൃഷ്ടിയിൽ പല കെട്ടിടങ്ങളും കാണുന്നു. ഒരിടത്തു കുടിലുകൾ; മറെറാരിടത്തു സാധാരണ വീടുകൾ; പിന്നീടൊരിടത്തു് ഉദ്യോഗസ്ഥന്മാരുടെ ബംഗ്ലാവുകൾ; കുറെക്കൂടി മുന്നോട്ടു പോകുമ്പോൾ രാജാവിന്റെ കൊട്ടാരം.

ഇവയിലോരോന്നും കാണുമ്പോൾ ദ്രഷ്ടാവിന്റെ ചിത്തവൃത്തി എങ്ങനെയാകുമെന്നു് പരിശോധിക്കേണ്ടതുണ്ടു്. ഉയൎന്ന പട്ടാള ഉദ്യോഗസ്ഥന്റെ കെട്ടിടം കാണുമ്പോൾ യുദ്ധം, തോക്കു്, വെടി മുതലായവ ഹൃദയത്തിൽ പ്രതിഫലിക്കുന്നു. കൊട്ടാരം കാണുമ്പോൾ രാജാവു്, രാജസങ്ങളായ ആഡംബരങ്ങൾ തുടങ്ങിയവയുടെ ഓൎമ്മ വരുന്നു. ദേവാലയം കാണുമ്പോഴാകട്ടെ, സാത്വികങ്ങളായ ഭാവങ്ങൾ ഹൃദയത്തിൽ ഉദിക്കുന്നു. രാജാവു് ഒരു കുടിലിൽ താമസിച്ചാൽ മതിയോ? പോരാ; കൊട്ടാരത്തിൽ വേണം. എങ്കിലേ രാജാവായിരിക്കാൻ സാധിക്കൂ. അവിടെ രാജാവാണു് താമസിക്കുന്നതെന്നു് ലോകർക്കു്

ബോദ്ധ്യം വരൂ. അതുപോലെ രാജാക്കന്മാരുടെ രാജാവും സർവ്വേശ്വരനുമായ ദേവനായി കല്പിക്കപ്പെടുന്ന ആലയം സർവ്വോത്കൃഷ്ടമായിരിക്കണം. എങ്കിൽമാത്രമേ ദ്രഷ്ടാക്കൾക്ക് ഈശ്വരൻെറ ഈശ്വരത്വം അറിയാൻകഴിയൂ. എങ്കിലേ ഈശ്വരനിൽ ലോകർക്ക് ഭക്തി ഉദിക്കൂ. അതിനാൽ ആലയനിർമ്മാണത്തിനുള്ള വ്യയം അസ്ഥാനത്തിലല്ല; മറ്റേതുപ്രകാരത്തിലുള്ള വ്യയത്തിലും ശ്രേഷ്ഠമാണ്. ആ വിഷയത്തിൽ ഇന്നത്തെ ജനങ്ങൾ ശ്രദ്ധാലുക്കളല്ലാതായിത്തീർന്നതു് മഹാ കഷ്ടമാണ്. എവിടെ നോക്കിയാലും ദേവാലയങ്ങൾ അനാഥപ്പെട്ടു ജീർണ്ണിച്ചുകിടക്കുന്ന കാഴ്ച ഹൃദയഭേദകമാകുന്നു. സമുദായവും ഇതേനിലയിൽ അധഃപതിച്ചിട്ടുണ്ടെന്നാണ് ഇതു് സൂചിപ്പിക്കുന്നതു്. എത്ര കാലത്തു് ഈ ജീർണ്ണാലയങ്ങളെ ഉദ്ധരിക്കാനും അവയെ യഥാവിധി ഉപയോഗിക്കാനും സമുദായം ശ്രദ്ധിക്കാൻ തുടങ്ങുമോ; അന്നുതുടങ്ങി സമുദായത്തിൻെറ നിലയും ഉയരുന്നതാണ്. അതുവരെ അധഃപതിച്ചുകൊണ്ടിരിക്കും.

മുൻകാലങ്ങളിൽ ജനങ്ങൾ ധനികരായാലും മനുഷ്യാലയ നിർമ്മിതിയിൽ ചില പരിമിതികൾ പരിപാലിച്ചുവന്നു. വീടുകളിൽ താമസിക്കുന്നവർ വിനീതരായിരിക്കണം. അവയിൽ ജനിച്ചുവളരുന്ന കുട്ടികൾ വിനയം പരിശീലിക്കണം. അതിനാൽ ഭവനങ്ങൾ നിർമ്മിക്കുന്ന വിഷയത്തിൽ, ആവശ്യത്തെ കവിഞ്ഞു് ആഡംബരത്തിലേക്ക് പ്രവേശിക്ക പതിവില്ലായിരുന്നു. ആഡംബരങ്ങളും ഉറപ്പും ദേവാലയങ്ങൾ, മഠാലയങ്ങൾ ഇവയുടെ നിർമ്മിതിയിൽ കേന്ദ്രീകരിക്കപ്പെട്ടുവന്നു. ഇന്നു് നേരേ മറിച്ചു. തൻെറ ഭവനം എത്ര ആഡംബരപൂർണ്ണമാക്കാമോ അത്രയും ഉയർത്തി പണിയിക്കാൻ ധനം വ്യയം ചെയ്യുന്നു. മഠാലയങ്ങളും ദേവാലയങ്ങളും ഉപയോഗമി

ല്ലാത്തവയെന്നു തള്ളി. ഫലമോ? ഉത്തരോത്തരം അധഃപതനം.

പ്രാപഞ്ചികവിഷയങ്ങളിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കുന്ന സാധാരണ ലോകരുടെ മനസ്സ് ദേവാലയദർശനമാത്രത്താൽ ഏതുരീതിയിലായിത്തീരുന്നുവെന്ന് പര്യാലോചിക്കേണ്ടതാണ്. ദൂരെ ഗോപുരം കാണുമ്പോൾ "ഈശ്വരൻ സർവോത്കൃഷ്ടൻ"- എന്ന് അന്തർബുദ്ധമനസ്സ് അവരോടു പറയുന്നു. തുടർന്ന് ശംഖനാദം-പ്രണവധ്വനി കേൾക്കുന്നു. താനറിയാതെ മനസ്സിന് ഒരു നിർവൃതി അനുഭൂതമാകുന്നു. ശംഖധ്വനിയും പടഹധ്വനിയും കേൾക്കുമ്പോൾ ഉണ്ടാകുന്ന അനുഭവങ്ങൾ എങ്ങനെയെന്ന് ഓരോരുത്തരും സ്വയം ആലോചിച്ചുനോക്കിയാൽ വ്യത്യാസമറിയാം. ദേവാലയങ്ങളിൽ ശംഖനാദം മുഴക്കാൻ വ്യവസ്ഥചെയ്തിട്ടുള്ളത് നിരർത്ഥമല്ല. മുന്നോട്ടു പോകുമ്പോൾ കുളിച്ച് ഭസ്മരുദ്രാക്ഷങ്ങളണിഞ്ഞ് ശുഭ്രവും ലളിതവുമായ വസ്ത്രം ധരിച്ചുകൊണ്ട് ഭക്തസംഘം ആലയത്തെ അഭിമുഖീകരിച്ചു മുന്നോട്ടു നീങ്ങുന്നു. ഇതുകാണുമ്പോൾ ദ്രഷ്ടാവ് ഭക്തിഹീനനാണെങ്കിലും അയാളുടെ മനസ്സ് ഭക്തിരസപരിപൂരിതമായിത്തീരുന്നു. അവരെ പിൻതുടരാനാഗ്രഹമുദിക്കുന്നു. ദേവാലയത്തിനകത്തു പ്രവേശിക്കുമ്പോൾ ഭക്തന്മാരുടെ തിരുനാമകീർത്തനങ്ങൾ, ഭക്തിപ്രധാനങ്ങളായ ഗാനങ്ങൾ ഇവ കേൾക്കപ്പെടുന്നു. ചിലർ പ്രദക്ഷിണം വയ്ക്കുന്നു; മറ്റുചിലർ ഉരുളുന്നു. ഒരിടത്തു വേദധ്വനി, മറ്റൊരിടത്ത് പഞ്ചവാദ്യം, ഗർഭഗൃഹത്തിൽ സഹസ്രനാമം ചൊല്ലുന്നു. നടതുറക്കുമ്പോൾ ഗന്ധധൂപദീപാദികളോടെ സർവാലങ്കാരവിഭൂഷിതമായ ഭഗവദ്വിഗ്രഹം പ്രത്യക്ഷപ്പെടുന്നു. മണിയടി, ശംഖനാദം, ഭക്തന്മാരുടെ "ഹരഹരമഹാദേവ" എന്ന ഉച്ചഘോഷം. ഇവ

യിൽ പഞ്ചേന്ദ്രിയങ്ങളും ലയിച്ച് ആനന്ദൈകമയമായ ചിത്തവൃത്തിയോടെ സർവ്വവിധ സംസാരക്ലേശങ്ങളും മറന്ന്, തന്നെത്താൻ വിസ്മരിച്ച്, അവൻ ഭഗവന്മയനായിത്തീരുന്നു.

ഈ ആനന്ദാനുഭൂതി ഒരുദിവസം ആസ്വദിച്ചവൻ അടുത്ത ദിവസവും ദേവാലയത്തിലേക്കാകർഷിക്കപ്പെടുന്നു. അവന്റെ മനസ്സിൽ ഒരു കുതർക്കങ്ങളും ഉദിക്കുന്നില്ല. ക്രമേണ അവൻ പടിപടിയായി ഉയരുന്നു. അവനാണ് ഭാഗ്യവാൻ.

ദേവാലയങ്ങളും, ദേവനും, ആരാധനയുമൊന്നുമില്ലെങ്കിൽ ഇതെങ്ങനെ സാധിക്കുമെന്നോർക്കണം. ചുരുക്കം ചില ഉത്തമാധികാരികൾക്ക് മേലോട്ടു പോകാനുള്ള വഴികാണിക്കാൻ പ്രയാസമില്ല. എന്നാൽ അധമാധികാരികളെ വഴിയിലെത്തിക്കുന്നത് അത്ര എളുപ്പമുള്ള കാര്യമല്ല. അവരോടാണ് കൂടുതൽ ദയ തോന്നേണ്ടത്, അവരെ ഉദ്ധരിക്കുന്നതിലാണ് മഹത്വം കുടികൊള്ളുന്നത്. അതാണ് ദേവാലയത്തിന്റെ പ്രവർത്തി. അതിനാൽ ഈ മാർഗ്ഗം കണ്ടുപിടിച്ച ഋഷീശ്വരന്മാരെയും പ്രവർത്തിയിൽ വരുത്തിയവരും വരുത്തുന്നവരുമായ ധന്യന്മാരെയും മൂന്നുനേരവും സ്മരിച്ചു വന്ദിക്കേണ്ടതാണ്. ഉത്സവാദികളും നിരർത്ഥങ്ങളല്ല. ചിലതെല്ലാം ഗുളജിഹ്വികാന്യായേന ഏർപ്പെടുത്തപ്പെട്ടവയാണ്. ശർക്കര കാണിച്ച് നാവിൽ തേച്ചുകൊടുത്തശേഷം കയ്യിലടക്കിവെച്ചിരിക്കുന്ന മരുന്ന് മാതാവു കുട്ടിക്കു കൊടുക്കുന്നതുപോലെ രാഗികളെ അനുനയിച്ച് ആകർഷിച്ചു വൈരാഗ്യമാകുന്ന അമൃതം സേവിപ്പിക്കാനുള്ള ഏർപ്പാടുകളാണധികം. ഈശ്വരന്റെ അപദാനങ്ങളെ പ്രദർശിപ്പിക്കുന്ന ആട്ടവും കൂത്തുമെല്ലാം അന്തഃകരണ

ത്തിന്റെ ഒരു ഭാഗം മാത്രമേ കാണുന്നുള്ളു എങ്കിലും സമുദ്രം കാണപ്പെട്ടു എന്നും, അതൊന്നാണെന്നും ബോദ്ധ്യപ്പെടുക സാധാരണമാണല്ലോ. ഹിമാചലത്തിൽ പോയി നോക്കിയാൽ കല്ലും മരവുമൊക്കെയാണ് കണ്ണിൽ പെടുന്നതെങ്കിലും കണ്ടതു് ഹിമവാനേയാണ്. ആ ഹിമവാനു രണ്ടല്ല; ഒന്നാണ്. നമ്മുടെ ശരീരത്തിൽനിന്ന് ഒരുതുള്ളി രക്തമെടുത്തു ഭൂതക്കണ്ണാടിയിൽക്കൂടി നോക്കിയാൽ ബഹുസഹസ്രം ജീവജാലങ്ങളെ അതിൽ കാണാം. അവയ്ക്കെല്ലാം ജനിമൃതികളും സുഖദുഃഖങ്ങളുമെല്ലാമുണ്ട്. പ്രത്യേകം ദേഹാഭിമാനമവയ്ക്കുണ്ട്. ജായതേ അസ്തി എന്നു തുടങ്ങിയ ഭാവവികാരങ്ങൾ ആറുമുണ്ട്. അവയെല്ലാം ഉൾപ്പെട്ട പിണ്ഡാണ്ഡത്തെ ഒന്നായി കരുതി "എന്റെ ശരീരം" എന്ന് നാം വ്യവഹരിച്ചുവരുന്നതുപോലെ പൃഥക്പൃഥക് ദേഹാഭിമാനികളായ അനവധി ജീവജാലങ്ങളും ജഡപദാർത്ഥങ്ങളുമടങ്ങിയ പ്രപഞ്ചത്തെ സ്വദേഹമായിട്ടഭിമാനിക്കുന്ന വിരാട്പുരുഷനെ ഉപാസിക്കുന്ന വിശ്വരൂപോപാസകന്മാർ ഈശ്വര നാനാത്വദർശികളല്ല. വിരാട്പുരുഷന്റെ അംഗത്തിൽപെട്ട ഏതാനും വസ്തുക്കൾ മാത്രമേ കണ്ണിൽപെടുന്നുള്ളുവെങ്കിലും കണ്ടതു് അംഗിയായ വിശ്വരൂപനേയാണ്.

കരചരണാദ്യവയവങ്ങളുള്ള ശിലാദി നിർമ്മിതങ്ങളായ പ്രതിമകളേയാണ് സാധാരണ വിഗ്രഹങ്ങൾ എന്നു പറഞ്ഞുവരുന്നതു്. പ്രതീകോപാസനയേക്കാൾ കുറേക്കൂടി സരളമായ മാർഗ്ഗമാണ് വിഗ്രഹോപാസന.

മേൽ പ്രസ്താവിച്ചതെല്ലാം സ്ഥൂലം, അല്ലെങ്കിൽ സരൂപം എന്ന വിഭാഗത്തിൽപെട്ട ഉപാസനാഭേദങ്ങളാണ്. സൂക്ഷ്മോപാസന പലപ്രകാരത്തിലുണ്ട്. മാനസവിഗ്രഹത്തെ മാനസങ്ങളായ ഉപചാരങ്ങളാൽ പൂജചെയ്യു

ത്തിൽ ഭക്തിബീജത്തെ വിതയ്ക്കുന്നവയാണ്. നല്ലവണ്ണം ഉഴുകരി വളംചേർത്ത ഭൂമിയിൽ അതു മുളച്ചു തഴച്ചു വളർന്നു പുഷ്ടിച്ച് ഫലിക്കും. മരുഭൂമിയിലും ചിലപ്പോൾ മുളച്ചെന്നു വരാം. ചിലടത്തു സ്വൽപ്പം വളർന്നശേഷം ശോഷിച്ചുണങ്ങും. മറ്റുചിലടത്ത് പൂക്കുന്നതുവരെ നില്ക്കും. വേറെ ചിലടത്തു കഷ്ടിച്ചു കായ്ക്കും. അതെല്ലാം വസ്തു തന്ത്രമല്ല; അധികാരിഭേദത്തിനധീനമാകുന്നു.

ശിഷ്യൻ:— വിഗ്രഹങ്ങളുടേയും, ആലയങ്ങളുടേയും, ആരാധനയുടേയും മഹത്വം എനിക്ക് ബോദ്ധ്യമായി. ഇനി വിഗ്രഹങ്ങൾ ഏതെല്ലാമെന്നും മറ്റുംകൂടി അറിയാനാഗ്രഹമുണ്ട്.

ഗുരു:— വിഗ്രഹങ്ങളുടെ പ്രകാരഭേദം "ശൈലീ ദാരുമയീ" എന്നതുടങ്ങി ഭാഗവതത്തിൽ പ്രതിപാദിച്ചിട്ടുള്ളത് മുൻപറഞ്ഞുവല്ലോ? വേറെയും പലപ്രകാരത്തിൽ വിഭാഗമുണ്ട്. പ്രധാനമായി പ്രതീകങ്ങൾ എന്നും, മൂർത്തികൾ എന്നും രണ്ടായി തരം തിരിക്കാം. ത്രിശൂലം, കണ്ണാടി-ബിംബം, ശ്രീചക്രം, ശിവലിംഗം മുതലായി മനുഷ്യനിർമ്മിതങ്ങളും കരചരണാദ്യവയവങ്ങളില്ലാത്തവയുമാണ് പ്രതീകങ്ങൾ. ഗുരുപാദുക തുടങ്ങിയവയും ഇവയിലുൾപ്പെടും. ഗംഗാദി നദികൾ, അണ്ണാമല തുടങ്ങിയ പർവ്വതങ്ങൾ മുതലായവ പ്രാകൃതങ്ങളായ വിഗ്രഹങ്ങളാണ്. ഇവയും പ്രതീകങ്ങളാണെന്നു പറയുന്നതിൽ പിശകില്ല. അശ്വത്ഥം മുതലായ വൃക്ഷങ്ങളേയും പ്രാകൃതികങ്ങളായ പ്രതീകങ്ങളായി ഗ്രഹിക്കാം. വിശ്വരൂപോപാസകന്മാർ സമസ്തപദാർത്ഥങ്ങളേയും ഈശ്വരതേന ദർശിക്കുന്നു. അവരുടെ ദൃഷ്ടിയിൽ കാണപ്പെടുന്നതെല്ലാം ഈശ്വരൻെറ പ്രതീകങ്ങളാണ്. അപ്പോൾ അവരുടെ ദൃഷ്ടിയിൽ അനവധി ഈശ്വരന്മാരുണ്ടോ എന്നു സംശയിക്കേണ്ടതില്ല. സമുദ്ര

ന്നതാണ് സൂക്ഷ്മോപാസനയുടെ പ്രഥമശ്രേണി. ഇതു് മാനസപൂജയെന്നും അന്തര്യാഗമെന്നും പറയപ്പെടുന്നു. സത്രപോപാസനയിൽ ഉറയ്ക്കുന്നവൻ, സത്രപാത്രപം, അത്രപം, അതീതം എന്നീ അവസ്ഥകളിലേക്ക് ക്രമേണ ഉയരുമെന്നുള്ളതിനാൽ ആ അവസ്ഥകൾ ഇവിടെ പ്രസക്തങ്ങളല്ല. "താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയധാരണാം" എന്നു് പറയപ്പെട്ടിട്ടുള്ള ധാരണാഭ്യാസവും, തജ്ജന്യങ്ങളായ ഫലങ്ങളുമൊന്നും ഈ പ്രകൃതത്തിൽ പ്രസക്തങ്ങളല്ല. അവയൊന്നും വിഗ്രഹാരാധനയായി ഗണിക്കപ്പെടാറുമില്ലല്ലോ? അതിനാൽ ബാഹ്യമെന്നും ആഭ്യന്തരമെന്നും വിഗ്രഹാരാധന രണ്ടു പ്രകാരത്തിലാണെന്നും, ആദ്യത്തേതിൽ പ്രതിഷ്ഠിതനായവൻ രണ്ടാമത്തേതിനധികാരിയാണെന്നും മാത്രം ഇപ്പോൾ ധരിച്ചാൽ മതിയാകും. അധികാരം സിദ്ധിക്കുന്നതോടുകൂടി മേല്ക്കുമേൽ പോകേണ്ട മാർഗ്ഗങ്ങൾ സ്വയം തുറക്കപ്പെടുന്നതാകുന്നു. അതിലേക്കായി ക്ലേശിക്കേണ്ട ആവശ്യമില്ല.

ശിഷ്യൻ:— സ്വാമിൻ, ഒരു സംശയംകൂടി എന്നിൽ അവശേഷിക്കുന്നു. ശിവൻ, വിഷ്ണു, ദുർഗ്ഗ, ഗണേശൻ ഇങ്ങനെ ദേവന്മാരും വിഗ്രഹങ്ങളും പലതുണ്ടല്ലോ. ഇതിലേതാണ് പ്രധാനം? ഏതിനെ ഞാൻ ഉപാസിക്കണം? എല്ലാ ദേവന്മാരെയും പ്രീണിപ്പിക്കാൻ സാധിക്കുമോ? പ്രധാന ദേവനെ മാത്രം പ്രീണിപ്പിച്ചാൽ മതിയാകുമോ? ഈ സന്ദേഹത്തിനുകൂടി നിവൃത്തി വരുത്തിത്തരുമാറാകണം.

ഗുരു:— ഈ വിഷയത്തിൽ, പാകനൊരേയും, തത്സഹോദരനായ അഗ്നിഹോത്രിയേയും സംബന്ധിച്ചു് ഒരു കഥ പ്രചാരത്തിലുള്ളതു പറയാം.

പാക്കനാർ ഒരു ദിവസം സോദരനായ മേളത്തോളം അഗ്നിഹോത്രിയെ കാൺമാൻ ചെന്നു. ആ അവസരത്തിൽ അഗ്നിഹോത്രി ''തേവാരം'' കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. ദൂരെ, പറമ്പിലാണ് പാക്കനാർ ഇരുന്നത്. അടുത്തെങ്ങും ചെന്നുകൂടല്ലോ. എന്നാൽ പാക്കനാർ വെറുതെയല്ല ഇരുന്നത്. കൈയ്യിൽ കിട്ടിയ ആയുധങ്ങളും ഉപയോഗിച്ച് ഭൂമിയിൽ കുഴി കുഴിക്കാൻ തുടങ്ങി. കുഴിക്കുന്ന കാര്യത്തിൽ എത്രത്തോളം പരിശ്രമിക്കാമോ അത്രത്തോളം പരിശ്രമിച്ച് കഠിനമായി അദ്ധ്വാനിച്ചുകൊണ്ടിരുന്നു. ഒന്നരണ്ടടി താഴ്ചയിലൊരു കുഴി തീർത്തു. ഉടനെ അതു മതിയാക്കിയിട്ട്, അടുത്തുതന്നെ വേറൊരു കുഴി തീർത്തു. അതുകഴിഞ്ഞ് വേറൊന്ന്. ഇങ്ങനെ പത്തുപന്ത്രണ്ടു കുഴികൾ തീർന്നപ്പോൾ അഗ്നിഹോത്രി തേവാരവും, ഊണും കഴിഞ്ഞു് വെളിയിൽവന്നു. പാക്കനാർ പരിശ്രമം നിർത്തി. ''ഇതെന്താ കാണിക്കുന്നത്?'' എന്ന് ആദ്യം അഗ്നിഹോത്രിതന്നെ കുശലം ചോദിച്ചു. ''വെള്ളമെടുക്കുന്നതിലേക്ക് കിണറുണ്ടാക്കുകയാണ്'' എന്ന് പാക്കനാർ. ''അതിനു പലടത്തു പല കുഴികൾ കുഴിച്ചാലോ? ഇത്രയും ശ്രമം ഒരേ കുഴിയുണ്ടാക്കാൻ ചെലവാക്കിയിരുന്നുവെങ്കിൽ ഇതിനകം വെള്ളം കിട്ടുമായിരുന്നുവല്ലോ? എന്നു അഗ്നിഹോത്രി ചോദ്യമിട്ടു. ''ശരിതന്നെ. അങ്ങെന്തായിരുന്നു ഇതുവരെ ചെയ്തുകൊണ്ടിരുന്നത്? എന്നു പാക്കനാരും ചോദിച്ചു. ''ഞാൻ തേവാരം കഴിച്ചുകൊണ്ടിരുന്നു'' ഈ ഉത്തരം കേട്ട് ''എന്നുവച്ചാൽ'' എന്ന് ഒന്നുമറിയാത്ത മട്ടിൽ പാക്കനാർ. ''ശിവൻ, വിഷ്ണു, ഗണപതി: ദേവി, സൂര്യൻ മുതലായ ദേവതകളെ പൂജിച്ചു ജപിച്ചുകൊണ്ടിരുന്നു. ഇതെന്റെ നിത്യാനുഷ്ഠാനമാണ്''

പാഠകനൊർക്കു് മർമ്മംകിട്ടി. "ഇങ്ങനെ പല ദേവതകളെ ഭജിക്കാതെ ഒരേ ദേവതയെ ഭജിച്ചിരുന്നുവെങ്കിൽ ഇതിനകം അദ്ദേഹം ഇഷ്ടസിദ്ധി ഉണ്ടാകുമായിരുന്നു."

—എന്നു പറഞ്ഞപ്പോഴാണു് അഗ്നിഹോത്രിക്കു് പാഠകനൊർ കിണറു കുഴിച്ചതിന്റെ ഉദ്ദേശ്യം മനസ്സിലായതു്.

അഗ്നിഹോത്രിയെപ്പോലെ അനേകംപേരുണ്ടു്. "രാമ, രാമ എന്നു ജപിക്കുമ്പോൾ, കൃഷ്ണനു് വിരോധം തോന്നിക്കുന്നതു പന്തിയല്ലെന്നോർത്തു് പിന്നെ "കൃഷ്ണ കൃഷ്ണ" എന്നു കുറെ ജപിക്കുന്നു.

ഇതു് ഈശ്വരനേയും, ഉപാസനയേയുംകുറിച്ചുള്ള അജ്ഞതയുടെ ഫലമാണു്. രാമനും, കൃഷ്ണനും താന്താങ്ങളെ ഭജിക്കാത്തവരോടു് വിരോധം തോന്നുന്ന സ്വല്പബുദ്ധികളാണോ? ഭജിക്കുന്നതു് രാമനും കൃഷ്ണനും വേണ്ടിയാണോ? അങ്ങനെയൊക്കെ വിചാരിക്കുന്നതു് മഹാ ജളതയാണു്. ഭജിക്കുന്നതു് ചിത്തൈകാഗ്ര്യത്തിലേക്കായിട്ടാണു്. ഏതു വിഗ്രഹത്തിൽ ശ്രദ്ധതോന്നുന്നുവോ അതിൽ ഏകാഗ്രതയോടെ ഈശ്വരനെ ദർശിക്കണം. അതിലധികമായി കൂടുതലൊന്നും, മുന്നോട്ടുപോകാനാഗ്രഹിക്കുന്നവനു് അറിയേണ്ടതായിട്ടില്ല. ഏതു വിഷയത്തിൽ മനസ്സു് ഏകാഗ്രപ്പെടുന്നുവോ അതൊന്നൊഴിച്ചു് മറ്റൊന്നും ആ മനസ്സു് ഗ്രഹിക്കയില്ല. മനസ്സിന്റെ സ്വഭാവം ചാഞ്ചല്യമാകുന്നു. ഈ ചാഞ്ചല്യത്തിനാണു് വിക്ഷേപമെന്നു് ശാസ്ത്രകാരന്മാർ പറയുന്നതു്. വിക്ഷേപം നശിച്ചെങ്കിൽ മാത്രമേ സൂക്ഷ്മദർശനയോഗ്യത ഉണ്ടാവുകയുള്ളു എന്നു് മേൽ പറഞ്ഞുവല്ലോ. അതിനാൽ സ്ഥൂലവിഗ്രഹത്തിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തി ക്രമേണ സൂക്ഷ്മവിഗ്രഹത്തിൽ; മാനസവിഗ്രഹത്തിൽ ധാരണ പരിശീലിക്കണം.

"അഭ്യാസേന തു കൗന്തേയ
വൈരാഗ്യേണ ച ഗൃഹ്യതേ"

—എന്നു് മനോ നിഗ്രഹസാധനമായി വിധിക്കപ്പെട്ടിട്ടുള്ള അഭ്യാസങ്ങളിൽ സരളവും സർവ്വോപാദേയവുമായ രീതിയാണിതു്. ഈ അഭ്യാസംതന്നെ വൈരാഗ്യത്തിനു് കാരണമായിത്തീരുന്നതുമാണു്. അചിന്ത്യങ്ങളായ വിഷയങ്ങളിൽ ആപ്തവാക്യത്തെ ശരണീകരിക്കയല്ലാതെ മാർഗ്ഗാന്തരമില്ലെന്നു് മുമ്പു് പറഞ്ഞതോർമ്മിക്കുക. "ആപ്തൻ" എന്നാൽ സിദ്ധൻ—ലക്ഷ്യം പ്രാപിച്ചവൻ എന്നാണർത്ഥം. അവനുമാത്രമേ മററുള്ളവരേ നയിക്കുവാൻ അധികാരമുള്ളു. മന്ത്രദ്രഷ്ടാക്കളായ ഋഷിമാരാണു് ആപ്തന്മാർ. അവരെ അനുഗമിച്ചു്, ആപ്തകാമന്മാരായിത്തീർന്ന ഗുരുജനങ്ങളും ആപ്തന്മാരാണു്. കുതർക്കങ്ങൾ വെടിഞ്ഞു് മുന്നോട്ടു പോവുക. കുതർക്കം പാപഫലമാണു്. ഇതിനെ പ്രതിബന്ധങ്ങളുടെ കൂട്ടത്തിൽ പതഞ്ജലി പരിഗണിച്ചിരിക്കുന്നതു കാണുക.

ശിഷ്യൻ:—അപ്പോൾ പുത്രനുണ്ടാകാനും സമ്പത്തു ലഭിക്കാനും മററു് ഐഹിക കാര്യങ്ങൾക്കുവേണ്ടിയും ഈശ്വരഭജനം ചെയ്യുന്നതു് വ്യർത്ഥമാണോ?

ഗുരു:— അങ്ങനെ വിചാരിക്കേണ്ടതില്ല.

"ചതുർവ്വിധാ ഭജന്തേ മാം
ജനാഃ സുകൃതിനോഽർജ്ജുന
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ
ജ്ഞാനീ ച ഭരതർഷഭ"

—എന്നു് നാലുതരം ഭക്തന്മാരും, സുകൃതികൾതന്നെ എന്നു ഭഗവാൻ പറയുന്നതു് നോക്കുക. എങ്കിലും "തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർ വിശിഷ്യതേ"—എന്നു

തുടർന്നു പറയുന്നതും നോക്കുക. ചിത്തശുദ്ധിക്കായി ഫല
വിശേഷം ആഗ്രഹിക്കാതെയാണു് ഭജിക്കേണ്ടതു്. കുട്ടി
കൾ ആഗ്രഹിക്കുന്നതെല്ലാം മാതാപിതാക്കന്മാർ നല്
കുമോ? ആഗ്രഹിക്കുന്നതെല്ലാം അവരുടെ നന്മക്കായിട്ടു
ണോ? നന്മക്കു് ഏതാണു വേണ്ടതെന്നും തിന്മയേ ഏതാ
ണുണ്ടാകുന്നതെന്നും കുട്ടികൾക്കറിയാമോ? കുട്ടിയുടെ ഹി
തൈഷിയായ മാതാവു് അഹിതകരമായ അവന്റെ ആ
ഗ്രഹം സാധിപ്പിക്കയില്ല. കുട്ടിയുടെ ഹിതത്തിലാണു്
മാതാവിന്റെ ദൃഷ്ടി. ഇഷ്ടത്തിലല്ല. "തേഷാമഹം
സമുദ്ധർത്താ മൃത്യുസംസാരസാഗരാത്"

—എന്നാണു് ഭഗവാൻ പ്രതിജ്ഞചെയ്തിട്ടുള്ളതു്.
ദുഃഖനിവൃത്തി ഭക്തന്മാൎക്കു് വരുത്തിക്കൊടുക്കും. ദുഃഖഹേ
തുവായ സന്താന ധനാദികളെ ആഗ്രഹിച്ചാൽ ലഭിക്കു
മെന്നു് ഉറപ്പിക്കേണ്ട. ചിലപ്പോൾ കുറേയൊക്കെ അഹി
തമുണ്ടാകുന്ന കാര്യങ്ങളിലും കുട്ടിയുടെ മർക്കടമുഷ്ടി മാതാ
വു് സാധിപ്പിച്ചെന്നിരിക്കും.പക്ഷേ എപ്പോഴും ആ മർക്ക
മുഷ്ടിയെ ലാളിച്ചെന്നു വരികയില്ല. അതുപോലെ ക്ഷുദ്ര
ങ്ങളായ കാമനകളെ ചിലപ്പോൾ സാധിച്ചെന്നിരിക്കും.
രാവണൻ സ്വേഷ്ടം സാധിച്ചില്ലേ? "അന്തവത്തു ഫലം
തേഷാം" അങ്ങനെ മർക്കടമുഷ്ടി പിടിക്കുന്ന കുട്ടി ഉത്ത
മനല്ല. ഉത്തമഭക്തൻ ഈശ്വരനിൽ സൎവ്വസ്വവും സമർ
പ്പിച്ചിട്ടു് ഈശ്വരനെ ശരണം പ്രാപിക്കയും, തനിക്കു്
ലഭിക്കുന്നതെല്ലാം ഈശ്വരപ്രസാദമായി പരിഗണിച്ചു്
സസന്തോഷം സ്വീകരിക്കയും മാത്രമേ ചെയ്കയുള്ളു.
അവനു് ദുഃഖമുണ്ടാകുന്നതല്ല. നള രാമ യുധിഷ്ഠിരാദിക
ളുടെ കഥകൾ പുരാണങ്ങളിൽ പഠിക്കുമ്പോൾ ഇതാണു്
ധരിക്കേണ്ടതു്. ദുഃഖഹേതുക്കളെന്നു് നമുക്കു് തോന്നുന്നതൊ
ക്കെ അവർക്കഭിമുഖീകരിക്കേണ്ടിവന്നു. എന്നാൽ അവർ

ഫിന്നന്മാരായില്ല. ഭക്തന്മാർക്ക് ഒരിക്കലും ഒന്നുകൊണ്ടും ദുഃഖമുണ്ടാവുകയില്ല. പ്രഹ്ളാദന് ഏതെങ്കിലും ദുഃഖം ഉണ്ടായോ? അതുപോലെയുള്ള ഒരു ചിത്തവൃത്തി ഉണ്ടാകണം. അതുണ്ടാകാനായിട്ടാണ് ഈശ്വരഭജനം ചെയ്യേണ്ടതു്.

ശിഷ്യൻ:— ഒരു ദേവനെ ഉപാസിക്കുന്നവൻ മറ്റൊരു ദേവനെ ഉപാസിച്ചുകൂടെന്നാണല്ലോ അരുളിച്ചെയ്തതു്. അപ്പോൾ ചില ഭക്തന്മാർ കുറേക്കാലം ഒരു ദേവതയെ ഉപാസിച്ചശേഷം, വേറെ ദേവതയെ ഉപാസിച്ചതായി കാണുന്നതെല്ലാം തെറ്റാണോ? തുളസീദാസൻ ആദ്യം പ്രേതത്തെ ആശ്രയിച്ചു. പ്രേതം ഹനുമാനെ ആശ്രയിക്കാൻ നിയോഗിച്ചതിൻവണ്ണം അദ്ദേഹം ഹനുമാനെ ഉപാസിച്ചു. പിന്നീട് രാമനെ. ഇങ്ങനെ മാറി മാറി വേറെ പല ഭക്തന്മാർ ദേവതകളെ ഭജിച്ചിട്ടുണ്ട്. ഇന്നും ഭജിക്കുന്നുണ്ട്. അതു തെറ്റാണെന്നുവരുമോ?

ഗുരു:— നിന്നോടു് ഞാൻ നിയോഗിക്കുന്നു— നാളെ മുതൽ രാജഗൃഹത്തിൽ പോയി രാജാവിന്റെ ഭൃത്യനായിട്ടു പണിയെടുക്കാൻ. അപ്രകാരം നീ പ്രവർത്തിക്കുകയും, രാജാവിന്റെ ആശ്രയം പരിഗ്രഹിക്കുകയും, രാജാവിന്റെ നിയോഗകാരിയായി വർത്തിക്കുകയും ചെയ്യുന്നു. അപ്പോൾ നീ എന്റെ നിയോഗകാരിയല്ലെന്നും, രാജാവിന്റെ നിയോഗകാരിയാണെന്നും വരുമോ.? പ്രേതം പറഞ്ഞിട്ടാണ് തുളസീദാസൻ ഹനുമാനെ ആശ്രയിച്ചതു്. ഹനുമാന്റെ ആജ്ഞാനുസാരണം ശ്രീരാമചന്ദ്രനെ സേവിച്ചു. ഇതുപോലെ തന്റെ ഇഷ്ടദേവത പ്രസാദിച്ചു്, ഒരു പുതിയ ഭജനക്രമം നിർദ്ദേശിച്ചാൽ അതുപോലെ ചെയ്യണം. കുറേക്കാലം

ഒരു ദേവതയെ ഭജിച്ചശേഷം വേറൊരു ദേവതയിൽ മനസ്സു് രമിക്കുന്നുവെങ്കിൽ അപ്പോഴം മുതൽ ആ ദേവതയേ ഭജിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. എന്നാൽ ഒരേ സമയത്തു് അനവധി ദേവതകളെ ഭജിക്കുന്നതു്, പാകനൊർ കിണറുകുഴിച്ചതുപോലെയാണു്.

ശിഷ്യൻ:— അപ്പോഴം വിഷ്ണുഭക്തൻ വിഷ്ണുക്ഷേത്രത്തിലല്ലാതെ, ശിവക്ഷേത്രത്തിൽ പൊയ്ക്കൂടയോ?

ഗുരു:— അതു മതഭ്രാന്താണു്. വിഷ്ണുഭക്തനു് ശിവക്ഷേത്രത്തിൽ പോകാം. പക്ഷെ അവിടെയും അധിഷ്ഠിതനായിരിക്കുന്നതു് വിഷ്ണുവാണെന്നുള്ള സങ്കല്പത്തോടെ വിഷ്ണുവിനെ ദർശിച്ച വിഷ്ണുവിനെ വണങ്ങണം.

ശിഷ്യൻ:— മററു മതക്കാരുടെ ദേവാലയങ്ങളിൽ പോകാമോ? ''ഹസ്തിനാ തഡ്യമാനോപി ന ഗച്ഛേജ്ജൈന മന്ദിരം'' (ആന എതിരേ വന്നാലും ബൗദ്ധാലയത്തിൽ പ്രവേശിച്ചുകൂടാ) എന്നില്ലേ?

ഗുരു:—അതു് സ്വന്ത അഭിപ്രായങ്ങളേയും, ഗുരൂപദേശത്തേയും ത്യജിച്ചിട്ടു് അന്യരുടെ അഭിപ്രായങ്ങൾക്കു് വഴങ്ങിക്കൊടുക്കരുതെന്ന അർത്ഥത്തിൽ ധരിച്ചാൽ മതി. ഏതു് ആരാധനാസ്ഥലവും തന്റെ ഇഷ്ടദേവന്റെ ആവാസസ്ഥാനമായി സങ്കല്പിച്ചുകൊണ്ടു് എവിടെയും പോകാം, എവിടെയും വണങ്ങാം. പോകണം, വണങ്ങണം.

''ആകാശാത് പതിതം തോയം
യഥാ ഗച്ഛതി സാഗരം
സർവദേവനമസ്കാരഃ
കേശവംപ്രതി ഗച്ഛതി.''

ഈശ്വരനെ ഏതുരൂപത്തിലും ഭജിക്കുന്നവർ ധന്യന്മാരാണു്. കേവലം തിര്യഗ് ജന്തുക്കളെപ്പോലെ ആഹാരാദി ചിന്തയിൽ മാത്രം കഴിഞ്ഞുകൂടുന്നവർ കൃപയെ അർഹിക്കുന്നു.

ശിഷ്യൻ:— ദേവാലയങ്ങളും നല്ല ഉറപ്പുള്ള പ്രാസാദങ്ങളായിരിക്കണമെന്നുള്ളതിനു് വേണ്ട കാരണങ്ങളും അരുളിച്ചെയ്തുവല്ലോ. എന്നാൽ ആലയങ്ങളിൽ ആരാധനാർത്ഥം കൂട്ടംകൂടുന്ന ആളുകളുടെ സൗകര്യത്തെ ലവലേശം നോക്കാതെയാണു് ഇവ പണികഴിപ്പിച്ചിട്ടുള്ളതു്. തീരെ സൗകര്യം ഉണ്ടാകരുതെന്നുള്ള കാര്യത്തിലാണു് ദൃഷ്ടിവെച്ചിട്ടുള്ളതെന്നു തോന്നിപ്പോകും. തീരെ ഇടുങ്ങിയ വഴിയിൽക്കൂടി കടന്നുവേണം മുന്നോട്ടുപോകാൻ. കഷ്ടിച്ചു് ഒരാൾക്കുമാത്രം നിൽക്കുന്നതിനുള്ള സൗകര്യമേ ശ്രീകോവിലിനു മുമ്പിലുള്ളു. മറ്റു ചിലസ്ഥലങ്ങളും ഇരുട്ടടഞ്ഞു് നനച്ചതും ദുർഗ്ഗന്ധപൂരമായിരിക്കുന്നു. മറ്റു മതക്കാർ തങ്ങളുടെ ആരാധനാസ്ഥലങ്ങളിൽ അനവധിപേർക്കു് സുഖമായിരുന്നു് ആരാധനകളും, പ്രാർത്ഥനകളും നടത്തത്തക്ക സൗകര്യത്തോടെ, ധാരാളം കാറ്റും വെളിച്ചവും കടക്കത്തക്കവണ്ണം വിശാലങ്ങളായ "ഹാളുകളും" നിർമ്മിക്കുമ്പോൾ നാം ഏറ്റവും ഹ്രസ്വമായ വീക്ഷണത്തോടെ ദേവാലയങ്ങൾ നിർമ്മിച്ചുവരുന്നതിനു് വല്ല കാരണവുമുണ്ടോ?

ഗുരു:— ഇതിനു് തക്കതായ കാരണങ്ങളുണ്ടു്. ഉപാസനയുടെ ഉച്ചകോടിയിൽ ഉപാസകൻ മനസ്സു് നശിച്ച അവസ്ഥയിൽ—

"നൈവ വാചാ ന മനസാ
പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോഽന്യത്ര
കഥം തദുപലഭ്യതേ."

—കഠോപനിഷത്ത്, 6–12.

—എന്ന വിവരിക്കപ്പെട്ടപ്രകാരം കേവലം കാററിൽപെടാത്ത ദീപംപോലെ, സ്വസ്വരൂപനായി സ്ഥിതിചെയ്യും. ഇതിനുമുമ്പ് പല അവസ്ഥകളേയും തരണം ചെയ്യേണ്ടതുണ്ട്. അപ്പോഴും ആന്തരങ്ങളായ പല അനുഭവങ്ങളും ഉണ്ടാകും. ശംഖധ്വനി, ദുന്ദുഭിധ്വനി മുതലായവ; ദിവ്യഗന്ധം, ദിവ്യനാദങ്ങൾ, ദിവ്യതേജസ്സ് മുതലായവ അനുഭവപ്പെടുക തുടങ്ങിയവയാണ് ഈ അനുഭവങ്ങൾ. ഇവയെല്ലാം അതീന്ദ്രിയങ്ങളും, ഗാത്രക്ഷേത്രത്തിൽ അന്തർഗതങ്ങളാകുന്നവയുമാണ്. ഈ ഗാത്രക്ഷേത്രത്തേയും, അനുഭവങ്ങളേയും പ്രതിനിധാനം ചെയ്തുകൊണ്ടാണ് ബാഹ്യക്ഷേത്രം നിർമ്മിക്കപ്പെട്ടിട്ടുള്ളത്. ഈ ഭാഗം വ്യക്തമാകണമെങ്കിൽ തന്ത്രശാസ്ത്രത്തിൽ നല്ല അറിവ് ആദ്യമേ സമ്പാദിക്കണം. ക്ഷേത്രനിർമ്മാണം തന്ത്രശാസ്ത്രത്തിന്റെ ഒരംഗമാണ്. പ്രതിമാനിർമ്മാണം, പ്രതിഷ്ഠാവിധി, പൂജാവിധി മുതലായ വിഷയങ്ങളെല്ലാം സമഗ്രമായി ഗ്രഹിച്ചിരിക്കണം. അതെല്ലാം ഇനിയൊരിക്കലാകാം. ബ്രഹ്മാണ്ഡത്തിന്റെ പ്രതികൃതിയാണ് പിണ്ഡാണ്ഡമെന്ന് മേൽ പറഞ്ഞുവല്ലോ. ആ പിണ്ഡാണ്ഡത്തിന്റെ പ്രതികൃതിയാണ് ദേവാലയം. ഗാത്രക്ഷേത്രത്തിന്റേയും, അതിൽ ആത്മാവിനെ ആരായുന്ന യോഗികൾചെയ്യുന്ന സാധനകളുടേയും, ചിത്രീകരണമാണ് ക്ഷേത്രങ്ങളിലും അടങ്ങിയിട്ടുള്ളത്.

ക്ഷേത്രത്തിലെ സ്ഥൂലവിഗ്രഹത്തിന്റെ ആരാധനയിൽ ദൃഢഭക്തനായവൻ ഗാത്രക്ഷേത്രത്തിലെ സൂക്ഷ്മവിഗ്രഹത്തെ ആരാധിക്കാൻ തുടങ്ങുമ്പോഴാം സ്ഥൂലത്തിൽ കണ്ടതും അനുഭവിച്ചതുമെല്ലാം എന്തിനെ പ്രതിനിധാനം ചെയ്യുന്നുവെന്ന് ക്രമേണ മനസ്സിലാകും.

അതിനാൽ കാററും വെളിച്ചവുമൊന്നുമല്ല പ്രധാനം; ആ വഴി ഇടുങ്ങിയതുതന്നെ.

"ക്ഷുരസ്യധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗം പഥസ്തത് കവയോ വദന്തി";

—കത്തിയുടെ വായ്ത്തലയിൽക്കൂടി നടക്കുന്നതു് എത്ര സൂക്ഷ്മതയോടെ വേണമോ അത്രത്തോളം സൂക്ഷിച്ചു വേണം മുമ്പോട്ടു പോകാൻ. അപ്രമത്തനായിട്ടിരിക്കണം. അതു ധരിപ്പിക്കാനാണ് ക്ഷേത്രങ്ങൾ നിർമ്മിക്കപ്പെട്ടിരിക്കുന്നതു്. അല്ലാതെ കാററുകൊള്ളാനും ഉല്ലസിക്കാനുമല്ല.

ശിഷ്യൻ:— സ്വാമിൻ, അവിടത്തെ കരുണാകടാക്ഷത്താൽ എന്റെ സന്ദേഹങ്ങളെല്ലാം പരിഹരിക്കപ്പെട്ടു. കാററിൽപെട്ടു കടലിൽ താഴാൻ തുടങ്ങിയ ഒരു നൗകയെ താങ്ങി കരയടുപ്പിക്കയാണ് അവിടന്ന് കരുണാപൂർവ്വം ചെയ്തതു്. എനിക്കു വഴികിട്ടി. ഇതിന് നിഷ്കൃതി നല്കാൻ ഞാൻ സമർത്ഥനല്ല. അവിടത്തെ പാദപാംസുക്കൾ ഭാവിയിലും എനിക്ക് വെളിച്ചം നല്കട്ടെ!

"അജ്ഞാനതിമിരാന്ധസ്യ
ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന
തസ്മൈ ശ്രീ ഗുരവേ നമഃ"

(എന്നു് ശിഷ്യൻ സാഷ്ടാംഗം നമസ്കരിക്കുന്നു. ഗുരു ശിഷ്യനെ പിടിച്ചെഴുന്നേൽപ്പിച്ചു് ശിരസ്സിൽ കൈവെച്ചനുഗ്രഹിക്കുന്നു.)

[സ്വല്പനേരം ഇരുവരും പരസ്പരാഭിമുഖരായി നിന്ന ശേഷം പിരിയുന്നു.]

## ഓം ശാന്തിഃ. ശാന്തിഃ. ശാന്തിഃ.

യാ പ്രീതിരവിവേകാനാം
വിഷയേഷ്വനപായിനീ
ത്വാമനുസ്മരതഃ സാ മേ
ഹൃദയാന്മാപസർപ്പതു.

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | .... | 5_00 |
| കേനോപനിഷത്ത് | .... | 15_00 |
| കാഠകോപനിഷത്ത് | .... | 30_00 |
| പ്രശ്നോപനിഷത്ത് | .... | 25_00 |
| മുണ്ഡകോപനിഷത്ത് | .... | 20_00 |
| മാണ്ഡൂക്യോപനിഷത്ത് | .... | 35_00 |
| തൈത്തിരീയോപനിഷത്ത് | .... | 30_00 |
| ഭഗവദ്ഗീത | .... | 5_00 |
| തത്ത്വബോധം | .... | 3_00 |
| ഞാനാര്? | .... | 5_00 |
| വിഗ്രഹാരാധന | .... | 10_00 |
| ശ്യാമളാദണ്ഡകം | .... | 6_00 |
| പ്രസ്ഥാനഭേദം | .... | 2_00 |
| അഷ്ടാവക്രഗീതാ | .... | 6_00 |
| ദത്താത്രേയാവധൂതഗീത | .... | 4_00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | .... | 5_00 |
| ശിവസഹസ്രനാമം | .... | 5_00 |
| How To be Happy (?) | .... | 2_00 |
| അദ്ധ്യാത്മ രാമായണം | .... | 35_00 |
| ശ്രീമദ് ഭഗവദ്ഗീത (ശാങ്കരഭാഷ്യസഹിതം) | .... | 140_0 |
| ദേവീസ്തോത്രരത്നത്രയം | .... | 15_00 |
| വിഷ്ണുസഹസ്രനാമം | .... | 8_00 |
| നിത്യകർമ്മചന്ദ്രിക (അച്ചടിയിൽ) | | |

സദാനന്ദ പ്രസ്സ് (Regd)